ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)

6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച് നിലവിലുള്ള മറ്റാനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല).

7. <u>യോഗ്യതകൾ:</u> —
   1. മലയാളം, തമിഴ്, കന്നട ഇവയിൽ ഏതെങ്കിലും ഒന്ന് എഴുതാനും വായിക്കാനും അറിഞ്ഞിരിക്കണം.
   2. എം. എം. ഡിയിൽ നിന്നും ലഭിച്ച നിലവിലുള്ള ഡ്രൈവിംഗ് ലൈസൻസ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—9-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫാറം— ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—
   ഡെപ്യൂട്ടി സെക്രട്ടറി,
   സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
   കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
   ഓഫീസ്, പട്ടം,
   തിരുവനന്തപുരം-4,
   പിൻ.—695004.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, അഞ്ചും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും, 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും, 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/ പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക).

(വിഭാഗം—7)

1. വകുപ്പ്—കേരളാ ഇൻലാന്റ് നാവിഗേഷൻ കോർപ്പറേഷൻ ലിമിറ്റഡ്
2. ഉദ്യോഗപ്പേര്—പ്യൂൺ
3. ശമ്പളം—375-595 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

<u>കുറിപ്പ്.</u>—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും, ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനു വേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി — നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നുമാത്രം)

6. പ്രായപരിധി— 1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല).

7. <u>യോഗ്യതകൾ.</u>—
   (1) ഏഴാം സ്റ്റാൻഡേർഡ് (പുതിയത്) ജയിച്ചിരിക്കണം.
   (2) സൈക്കിൾ സവാരി അറിഞ്ഞിരിക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—9-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ

9. അപേക്ഷാഫാറം.— ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം.—
   ഡെപ്യൂട്ടി സെക്രട്ടറി,
   സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
   കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
   ഓഫീസ്, പട്ടം, തിരുവനന്തപുരം-4.
   Pin-695004

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, അഞ്ചും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും, 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും, 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും 1958-ലെ കേരളാ സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാംഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക).

(വിഭാഗം—8)

1. വകുപ്പ്—അഗ്രികൾച്ചർ (എസ്. സി. യൂണിറ്റ്)
2. ഉദ്യോഗപ്പേര്—ഡ്രാഫ്റ്റ്സ്മാൻ ഗ്രേഡ് II
3. ശമ്പളം—370-600 രൂപ
4. ഒഴിവുകളുടെ എണ്ണം—7 (ഏഴ്)

കുറിപ്പ് :—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും, ഏററവും കൂടിയത് രണ്ടുവർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക്‌ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടിക വർഗ്ഗക്കാരിൽ നിന്നു മാത്രം).
6. പ്രായപരിധി—1-1-1984-ൽ. പതിനെട്ട് (18) വയസ്സ് തികഞ്ഞിരിക്കേണ്ടതും നാൽപ്പത് (40) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മററ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)
7. യോഗ്യതകൾ :—

(എ) 1. എസ്. എസ്. എൽ. സി. അല്ലെങ്കിൽ തത്തുല്യമായ യോഗ്യത.

2. ഡ്രാഫ്റ്റ്സ്മാൻ ട്രേഡിലോ (സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ) സർവ്വേയർ ട്രേഡിലോ ലഭിച്ച ഐ. ടി. ഐ. സർട്ടിഫിക്കററ്.

അല്ലെങ്കിൽ

(ബി) 1. എസ്. എസ്. എൽ. സി. അല്ലെങ്കിൽ തത്തുല്യമായ യോഗ്യത.

2. (1) സർവേയിംഗ് ആൻറ് ലെവലിംഗ് (ഹയർ)

(2) ജ്യോമട്രിക്കൽ ഡ്രോയിംഗ് (ലോവർ)

അല്ലെങ്കിൽ

പ്രാക്ടിക്കൽ പ്ലെയിൻ ആൻറ് സോളിഡ് ജ്യോമട്രി (ലോവർ).

(3) കെ. ജി. ടി. ഇ. യുടെ അല്ലെങ്കിൽ എം. ജി. ടി. ഇ. യുടെ മറേറതെങ്കിലും രണ്ട് വിഷയങ്ങൾ.

അല്ലെങ്കിൽ

(സി) 1. എസ്. എസ്. എൽ. സി. അല്ലെങ്കിൽ തത്തുല്യമായ യോഗ്യത

2. എഞ്ചിനീയറിംഗ് കോളേജിൽ നിന്നും ലഭിച്ച ഓവർസീയേഴ്സ് കോഴ്സ് പൂർത്തിയാക്കിയ സർട്ടിഫിക്കററ് അല്ലെങ്കിൽ തത്തുല്യം

അല്ലെങ്കിൽ

ഗവൺമെൻറ് ടെക്നിക്കൽ എക്സാമിനേഷൻ നടത്തുന്ന ഓവർസീയർക്കുള്ള ടെസ്ററ് (ലോവർ ഗ്രേഡ്) പാസ്സായിരിക്കണം.

പ്രൊബേഷൻ:—മുകളിൽ പറഞ്ഞ തസ്തികയിലേയ്ക്ക് നിയമനം ലഭിക്കുന്ന ഏതൊരാളും തുടർച്ചയായ മൂന്നുവർഷത്തിനുള്ളിൽ രണ്ട് വർഷം പ്രൊബേഷനിലായിരിക്കും.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—9-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.
9. അപേക്ഷാഫാറം— ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.
10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം —

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ടുമെൻറ് വിംഗ്,
കേരള പബ്ലിക്ക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻ. 695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.
12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72 പി. ഡി. യിലെയും 29-11-1973-ലെ ജി. ഒ. എം. എസ് നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനക്കാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റേററ് ആൻറ് സബോർഡിനേററ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ) 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക).

(വിഭാഗം—9)

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര് — ലബോറട്ടറി ടെക്നീഷ്യൻ ഗ്രേഡ് II
3. ശമ്പളം—350-580 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒൻപത്

കുറിപ്പ് :—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെൻറിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നുമാത്രം)
6. പ്രായപരിധി—1-1-1984-ൽ പതിനെട്ട് (18) വയസ്സ് തികഞ്ഞിരിക്കേണ്ടതും നാൽപത് (40) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല)
7. യോഗ്യതകൾ:—
(1) സയൻസിൽ ഇന്റർ മീഡിയറ്റോ പ്രീഡിഗ്രിയോ പാസായിരിക്കണം. അല്ലെങ്കിൽ സയൻസിൽ ബിരുദത്തിൽ പ്രീയൂണിവേഴ്സിറ്റി പരീക്ഷ പാസായിരിക്കുകയോ തത്തുല്യമായ മറ്റു പരീക്ഷാ യോഗ്യത ഉണ്ടായിരിക്കുകയോ വേണം.
(2) കേരളത്തിലെ മെഡിക്കൽ കോളേജുകളിൽ നടത്തുന്ന ലബോറട്ടറി ടെക്നോളജി കോഴ്സോ തത്തുല്യമായ മറ്റു പരീക്ഷയോ പാസായിരിക്കണം.
8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—9-5-1984 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.
9. അപേക്ഷാഫാറം ഉദ്യോഗാർത്ഥികൾ ഫിസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.
10 അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ടുമെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻകോഡ്-695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.
11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.
12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച്. 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി.ഡി. യിലെയും, 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) 17 (എ), 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.
(വിശദവിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക).

വിഭാഗം—10

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര് — ജൂനിയർ ലബോറട്ടറി അസിസ്റ്റന്റ്
3. ശമ്പളം—330-515 രൂപ
4. ഒഴിവുകളുടെ എണ്ണം— മൂന്ന് (3)

കുറിപ്പ്:— ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക്ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ട് വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനു വേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽനിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി— നേരിട്ടുള്ള നിയമനം
(പട്ടികജാതി / പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)
6. പ്രായപരിധി — 1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാല്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)
7. യോഗ്യതകൾ.—
എ (1) എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ പാസായിരിക്കണം.
(2) ഏതെങ്കിലും അംഗീകൃത ക്ലിനിക്കൽ ലബോറട്ടറിയിൽ നിന്നുമുള്ള ഒരു വർഷത്തെ ലബോറട്ടറി പരിചയം.

(മുകളിൽ പറഞ്ഞിരിക്കുന്ന യോഗ്യതയുള്ള ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ എസ്. എസ്. എൽ. സി. യോ തത്തുല്യയോഗ്യതയോ ഉള്ള ഉദ്യോഗാർത്ഥികളെ പരിഗണിക്കുന്നതാണ്.)

നോട്ട്:—ലബോറട്ടറിയിൽ പരിചയം ഇല്ലാത്ത ഉദ്യോഗാർത്ഥികളെ തെരഞ്ഞെടുപ്പിനുശേഷം ഏതെങ്കിലും അംഗീകൃത ക്ലിനിക്കൽ ലബോറട്ടറിയിൽ നിയമനത്തിനു മുമ്പ് ഒരു വർഷത്തെ പരിശീലനത്തിനായി അയയ്ക്കുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി — 9-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ച് മണി വരെ
9. അപേക്ഷാഫാറം—ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.
10 അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം —
ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ടുമെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ്
കമ്മീഷൻ ആഫീസ്,
പട്ടം, തിരുവനന്തപുരം—4,
പിൻകോഡ്—695 004

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.
11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.
12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി.ഡി. യിലെയും, 29-11-1973-ലെ ജി.ഒ. എം.എസ്. നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി.

നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) 17 (എ) 17(ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക)

(വിഭാഗം—11)

1. വകുപ്പ്—കേരള സ്റ്റേറ്റ് കയർ കോർപ്പറേഷൻ ലിമിറ്റഡ്
2. ഉദ്യോഗപ്പേര്—അക്കൗണ്ടന്റ് ഗ്രേഡ് III
3. ശമ്പളം—130-270 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്.— (1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും, ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം).
6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാല്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച് നിലവിലുള്ള മററ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)
7. യോഗ്യതകൾ—
   ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും ലഭിച്ച ബിരുദം, അല്ലെങ്കിൽ തത്തുല്യമായ യോഗ്യത.
8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—9-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.
9. അപേക്ഷാഫാറം—ഉദ്യോഗാർത്ഥികൾ 'ഫീസ്' മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.
10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
    ഡെപ്യൂട്ടി സെക്രട്ടറി,
    സ്പെഷ്യൽ റിക്രൂട്ടുമെന്റ് വിംഗ്,
    കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ ഓഫീസ്, പട്ടം, തിരുവനന്തപുരം-4,
    പിൻ. 695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, അഞ്ചും എട്ടും ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.
12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി.ഡി. യിലെയും 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി.ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി.ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരളാ സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) 17 (എ), 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദവിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

(വിഭാഗം—12)

1. വകുപ്പ്—കേരളാ സ്റ്റേറ്റ് കയർ കോർപ്പറേഷൻ ലിമിറ്റഡ്.
2. ഉദ്യോഗപ്പേര്—സ്റ്റെനോ ടൈപ്പിസ്റ്റ്
3. ശമ്പളം—90-190 രൂപ
4 ഒഴിവുകളുടെ എണ്ണം—ഒന്ന്

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽനിന്നു മാത്രം)
6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാല്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മററ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)
7. യോഗ്യതകൾ:—
   (1) എസ്. എസ്. എൽ. സി. അല്ലെങ്കിൽ തത്തുല്യമായ യോഗ്യത.
   (2) ടൈപ്പ് റൈറ്റിംഗ് (ഇംഗ്ലീഷ്) ഹയർ കെ.ജി.ടി.ഇ. അല്ലെങ്കിൽ എം.ജി.ടി.ഇ.
   (3) ഷോർട്ട് ഹാൻഡ് (ഇംഗ്ലീഷ്) ലോവർ കെ. ജി. ടി. ഇ. അല്ലെങ്കിൽ എം. ജി. ടി. ഇ.
8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—9-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.
9. അപേക്ഷാഫാറം:—
   ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.
10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
    ഡെപ്യൂട്ടി സെക്രട്ടറി,
    സ്പെഷ്യൽ റിക്രൂട്ടുമെന്റ് വിംഗ്,
    കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ ഓഫീസ്, പട്ടം, തിരുവനന്തപുരം-4,
    പിൻ : 695 004.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—
ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
പാലക്കാട്, പിൻ, 678 001.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും, പട്ടികജാതി/പട്ടിക വർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി.ഒ.എം.എസ്. നമ്പർ 142/72/പി.ഡി. യിലെയും, 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും, 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമന കാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17(ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക.)

## വിഭാഗം—14

1. വകുപ്പ്—എൻ. സി. സി.
2. ഉദ്യോഗപ്പേര്—ലാസ്റ്റ് ഗ്രേഡ് സർവന്റ് (വിമുക്തഭടൻമാർ മാത്രം)

കുറിപ്പ്.—പ്യൂൺ, ചൗക്കിദാർ തുടങ്ങിയ തസ്തികകൾക്കു പുറമേ, 17-10-1978-ലെ ഗവൺമെന്റ് ഉത്തരവ് നമ്പർ 475/78/ ജി. എ. ഡി. പ്രകാരം ഭേദഗതി ചെയ്യപ്പെട്ട ലാസ്റ്റ് ഗ്രേഡ് സർവ്വീസ് റൂളിൽ നേരിട്ടുള്ള നിയമനം നിഷ്കർഷിക്കപ്പെട്ടിട്ടുള്ള ലാസ്കർ, വാച്ചർ തുടങ്ങിയ തസ്തികകളും ഇതിൽ ഉൾപ്പെടുന്നു. അപേക്ഷയിൽ ഉദ്യോഗപ്പേര് ലാസ്റ്റ് ഗ്രേഡ് സർവന്റ് എന്നു മാത്രം കാണിച്ചാൽ മതിയാകും.

3. ശമ്പളം—280-400 രൂപ
4. ഒഴിവുകളുടെ എണ്ണം—
തിരുവനന്തപുരം ജില്ല— (നാല്) 4
എറണാകുളം ജില്ല— (ഒന്ന്) 1

കുറിപ്പ്— (1) അപേക്ഷകരുടെ എണ്ണം വളരെ കൂടുതലായാൽ ഇന്റർവ്യൂവിനു വിളിക്കപ്പെടുന്നവരുടെ എണ്ണം ഉയർന്ന പ്രായപരിധിയുടെ അടിസ്ഥാനത്തിൽ ഒരു പ്രാരംഭ തെരഞ്ഞെടുപ്പ് നടത്തി പരിമിതപ്പെടുത്തുന്നതാണ്. അപേക്ഷാഫാറത്തിന്റെ 5-ാം കോളത്തിൽ അപേക്ഷകർ തങ്ങളുടെ ജാതി, വർഗ്ഗം, സമുദായം, ഉപ വിഭാഗമുണ്ടെങ്കിൽ അതും വ്യക്തമായി കാണിച്ചിരിക്കേണ്ടതാണ്. ഇപ്രകാരം രേഖപ്പെടുത്തിയിട്ടില്ലാത്ത അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേയ്ക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനു വേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(3) ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ എം. എസ്. 154/71/പി. ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റുകളിൽ നിന്നും ഏതെങ്കിലും ഒരു ജില്ലയിലേക്ക് നിയമനം ലഭിക്കുന്ന ഒരാളിന് തുടർച്ചയായി സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ അഞ്ചു വർഷക്കാലത്തിനിടയ്ക്ക് ആ ജില്ലയിൽ നിന്നും മറ്റൊരു ജില്ലയിലേയ്ക്കു മാറ്റം അനുവദിക്കുന്നതല്ല. അഞ്ചു വർഷത്തിനുശേഷം മറ്റേതെങ്കിലും ജില്ലയിലേക്ക് മാറ്റം അനുവദിക്കുകയാണെങ്കിൽ, ആ മാറ്റം 2-1-1961-ലെ ഗവൺമെന്റ് ഓർഡർ ജി. ഒ. എം. എസ്. 4/പി. ഡി. യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ ഗവൺമെന്റ് സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് മറ്റൊരു ജില്ലയിലേയ്ക്ക് അപേക്ഷിക്കുവാൻ പാടില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്.

(4) ഈ വിജ്ഞാപനപ്രകാരം ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷിക്കാൻ പാടില്ല. ഇതിന് വിപരീതമായി ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷിച്ച് അതിൻപ്രകാരം നിയമനം ലഭിക്കുന്നതായാൽ ആ നിയമനം റദ്ദാക്കുന്നതും അവരുടെ പേരിൽ ശിക്ഷണ നടപടികൾ കൈക്കൊള്ളുന്നതുമാണ്.

(5) അപേക്ഷ നിയമനം ലഭിക്കേണ്ട ജില്ലയിലേയ്ക്ക് അയയ്ക്കേണ്ടതും പ്രസ്തുത ജില്ലയുടെ പേര് അപേക്ഷാഫാറത്തിലെ നിർദ്ദിഷ്ട കോളത്തിൽ വ്യക്തമായി എഴുതിയിരിക്കേണ്ടതുമാണ്.

(6) വകുപ്പു മേധാവികളുടെ ഓഫീസിൽ ഉണ്ടാകുന്ന ഒഴിവുകളിലേയ്ക്കും (Head quarters Vacancies) ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കുന്ന റാങ്ക് ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി — നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ട വിമുക്തഭടൻമാരിൽ നിന്നു മാത്രം)

6. പ്രായപരിധി —1-1-1984-ൽ പതിനെട്ട് (18) വയസ്സ് തികഞ്ഞിരിക്കേണ്ടതും അൻപത് (50) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച് നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ :

(1) മലയാളത്തിലോ, തമിഴിലോ, കന്നഡത്തിലോ എഴുതുവാനും വായിക്കുവാനും ഉള്ള കഴിവ് ഉണ്ടായിരിക്കണം.

(2) വിമുക്തഭടൻമാരായിരിക്കണം. (ടെറിട്ടോറിയൽ ആർമി, ജി. ആർ. ഇ. എഫ് മുതലായ വിഭാഗക്കാർ യോഗ്യരല്ല).

(3) പ്യൂൺ, ചൗക്കീദാർ എന്നീ ഉദ്യോഗങ്ങൾക്ക് തെരഞ്ഞെടുക്കപ്പെടാൻ സൈക്കിൾ സവാരി ചെയ്യുന്നതിനുള്ള കഴിവ് ഉണ്ടായിരിക്കണം.

കുറിപ്പ്:—(1) ലാസ്റ്റ് ഗ്രേഡ് തസ്തികയിലുള്ള വാച്ചർ, വാച്ച്മാൻ, നൈറ്റ് വാച്ചർ നൈറ്റ് വാച്ച്മാൻ, എന്നീ ഉദ്യോഗങ്ങൾക്ക് വനിതാ ഉദ്യോഗാർത്ഥികൾ അർഹരല്ല.

(2) ഈ വിജ്ഞാപനപ്രകാരം പ്യൂൺ, ചൗക്കീദാർ, വാച്ചർ തുടങ്ങിയ എല്ലാ ഉദ്യോഗങ്ങൾക്കുമായി ഒരു പൊതുവായ റാങ്ക് ലിസ്റ്റ് തയ്യാറാക്കുന്നതാണ്. ഉദ്യോഗാർത്ഥികൾ അപേക്ഷയിൽ പ്യൂൺ തുടങ്ങിയ തസ്തികകളുടെ പേര് എഴുതാതെ ലാസ്റ്റ് ഗ്രേഡ് സർവ്വന്റ് എന്നു മാത്രം രേഖപ്പെടുത്തിയാൽ മതി.

(3) സൈക്കിൾ സവാരി അറിയാവുന്ന ഉദ്യോഗാർത്ഥികൾ ആ വിവരം അപേക്ഷയുടെ ബന്ധപ്പെട്ട കോളത്തിൽ കാണിച്ചിരിക്കേണ്ടതാണ്.

(4) ലാസ്റ്റ് ഗ്രേഡ് സർവ്വീസിലെ എല്ലാ തസ്തികകൾക്കും വേണ്ടി ഒരു പൊതുവായ റാങ്ക് ലിസ്റ്റ് മാത്രമേ ഉണ്ടായിരിക്കുകയുള്ളു. പ്രസ്തുത ലിസ്റ്റിൽ നിന്നും സൈക്കിൾ സവാരി അറിയാവുന്നവരെ മാത്രമേ പ്യൂൺ, ചൗക്കീദാർ എന്നീ തസ്തികകൾക്കായി ശുപാർശ ചെയ്യുകയുള്ളു. മറ്റുള്ളവരെ സൈക്കിൾ സവാരിയിലുള്ള പരിചയം ആവശ്യമില്ലാത്ത തസ്തികകൾക്കു മാത്രം യോഗ്യതയുള്ളവരോടൊപ്പം പരിഗണിക്കുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—9-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫാറം—ഉദ്യോഗാർത്ഥികൾ ഫിസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം :—

1. തിരുവനന്തപുരം ജില്ല

ജില്ലാ ആഫീസർ,
കെ. പി. എസ്. സി. ജില്ലാ ആഫീസ്,
കുമാരപുരം, ടി. സി. 1/1588/2,
തിരുവനന്തപുരം, പിൻ 698 011.

2. എറണാകുളം ജില്ല

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
ഹൗസ് നമ്പർ 36/1165,
അമ്മൻകോവിൽ ക്രോസ് റോഡ്,
എറണാകുളം, കൊച്ചിൻ-682 011.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12.— നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലേയും, 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലേയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലേയും വ്യവസ്ഥകൾ അനുസരിച്ചും നിയമനക്കാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) 17(എ) 17(ബി) എന്നി വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

II

D.R.1. (4)-6812/84/GW

തിരുവനന്തപുരം, 1984 മാർച്ച് 7.

പാർട്ട് I

താഴെപ്പറയുന്ന ഉദ്യോഗങ്ങൾക്ക് തെരഞ്ഞെടുക്കപ്പെടുന്നതിന് യോഗ്യതയുള്ള ഉദ്യോഗാർത്ഥികളിൽ നിന്നും നിശ്ചിത ഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

നമ്പർ—1

1. വകുപ്പ്—ഇൻഡ്യൻ സിസ്റ്റംസ് ഓഫ് മെഡിസിൻ
2. ഉദ്യോഗപ്പേര്—മെഡിക്കൽ ഓഫീസർ (വിഷ)
3. ശമ്പളം—600-1100 രൂപ
4. ഒഴിവുകളുടെ എണ്ണം—9 (ഒൻപത്)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1984-ൽ 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക

നോട്ട്:—(1) 1949-ൽ ഡി. ഐ. എം. ഡിപ്ലോമയ്ക്ക് അർഹരായെങ്കിലും 1954-ൽ മാത്രം അതു ലഭിച്ചവർക്ക് ഉയർന്ന പ്രായപരിധി 45 (നാൽപത്തിയഞ്ച്) വയസ്സ് ആയിരിക്കുന്നതാണ്.

(2) ഇൻഡ്യൻ സിസ്റ്റംസ് ഓഫ് മെഡിസിൻ ഡിപ്പാർട്ടുമെന്റിലും, ആയുർവേദ കോളേജിലും ജോലി ചെയ്യുന്നവർക്ക് ഉയർന്ന പ്രായപരിധി ബാധകമല്ല.

(3) നിശ്ചിത പ്രായപരിധിയിലുള്ള ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ നിശ്ചിത പ്രായപരിധി കഴിഞ്ഞ യോഗ്യതയുള്ള ഉദ്യോഗാർത്ഥികളുടെ അപേക്ഷകളും പരിഗണിക്കുന്നതാണ്. എന്നാൽ ഉയർന്ന പ്രായപരിധി യാതൊരു കാരണവശാലും 50 വയസ്സ് കവിയാൻ പാടില്ല.

7. യോഗ്യതകൾ:—

(1) എം. ഡി. (ആയുർവേദ) കായചികിത്സ (വിഷ)

അല്ലെങ്കിൽ

(2) (എ) ഒരു അംഗീകൃത സർവകലാശാലയിൽ നിന്നും ആയുർവേദത്തിൽ ലഭിച്ച ഡിഗ്രിയോ, ഡിപ്ലോമയോ

അല്ലെങ്കിൽ

തത്തുല്യമായ യോഗ്യതയോ

അല്ലെങ്കിൽ

ഇൻഡിജിനസ് മെഡിസിൻ കൗൺസിലിൽ 'എ' ക്ലാസ് രജിസ്ട്രേഷൻ കൂടാതെ

(ബി) കേരള ഗവൺമെന്റിൽ നിന്നും നൽകിയിട്ടുള്ള അഗദ തന്ത്രത്തിലുള്ള ഡിപ്ലോമ.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി— 9-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും— 5 രൂപ (അഞ്ച് രൂപ).

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി / പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട വിലാസം:—
ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ. 695 004

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ കൂടി നോക്കുക.)

നമ്പർ—2

1. വകുപ്പ്—ഇൻഡ്യൻ സിസ്റ്റംസ് ഓഫ് മെഡിസിൻ (പോസ്റ്റ് ഗ്രാഡ്വേറ്റ് സെന്റർ ഇൻ ആയുർവേദ)

2. ഉദ്യോഗപ്പേര് — റിസേർച്ച് അസിസ്റ്റന്റ് (ബയോ കെമിസ്ട്രി)

3. ശമ്പളം—600-1100 രൂപ

4. ഒഴിവുകളുടെ എണ്ണം— 1 (ഒന്ന്)

ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി—1-1-1984-ൽ 18 വയസ്സ് തികഞ്ഞിരിക്കേണ്ടതും 37 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ:—

(1) ഒന്നാം ക്ലാസിലോ, രണ്ടാം ക്ലാസിലോ ഉള്ള എം. എസ്. സി. കെമിസ്ട്രി/ബയോകെമിസ്ട്രി ബിരുദം.

(2) രണ്ടുവർഷത്തെ ഗവേഷണ പരിചയം.

കുറിപ്പ്.—ഗവേഷണ പരിചയം, വിദ്യാഭ്യാസ യോഗ്യത നേടിയതിനുശേഷം താഴെ പറയുന്ന ഏതെങ്കിലും സ്ഥാപനത്തിൽ നിന്നും നേടിയതായിരിക്കണം.

1. കേന്ദ്ര സംസ്ഥാന സർക്കാരുകളുടെ കീഴിലുള്ള ഡ്രഗ്സ് സ്റ്റാൻഡർഡൈസേഷൻ യൂണിറ്റുകൾ
2. കേന്ദ്ര സംസ്ഥാന സർക്കാർ സ്ഥാപനങ്ങൾ
3. സി.എസ്. ഐ.ആർ.
4. ഐ. സി. എം. ആർ.
5. സെൻട്രൽ കൗൺസിൽ ഫോർ റിസർച്ച് ഇൻ ഇൻഡ്യൻ മെഡിസിൻ ആൻഡ് ഹോമിയോപ്പതി).
6. ഇൻഡ്യയിലെ അംഗീകൃത സർവ്വകലാശാലകളിലെ കെമിസ്ട്രി, ബയോളജി, ബോട്ടണി വകുപ്പുകൾ.
7. ഇൻഡ്യയിലെ അംഗീകൃത മെഡിക്കൽ കോളേജുകളിലെ ഫാർമക്കോളജി വകുപ്പുകൾ.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി— 9-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ

9. അപേക്ഷാഫീസും അപേക്ഷാഫാറവും— ഫീസ്—5 രൂപ (അഞ്ച് രൂപ),

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—
ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4, പിൻ-695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾകൂടി നോക്കുക.)

നമ്പർ—3

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര് — സൈക്യാട്രിക് സോഷ്യൽ വർക്കർ
3. ശമ്പളം—520-900 രൂപ
4. ഒഴിവുകളുടെ എണ്ണം— 2 (രണ്ട്)

ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ

9. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—9-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്)
കെ.പി.എസ്.സി. ഓഫീസ്, പട്ടം പി.ഒ.,
തിരുവനന്തപുരം—4.

(വിശദ വിവരങ്ങൾക്ക് പൊതു വ്യവസ്ഥകൾ നോക്കുക).

(നമ്പർ—5)

1. വകുപ്പ് —കോളേജ് വിദ്യാഭ്യാസം
2. ഉദ്യോഗപ്പേര്—ജൂനിയർ ലക്ചറർ
   (1) പൊളിറ്റിക്സ്
   (2) ഇസ്ലാമിക് ഹിസ്റ്ററി
   (3) തമിഴ്
   (4) കന്നട
3. ശമ്പളം—470-830 രൂപ
4. ഒഴിവുകളുടെ എണ്ണം—കണക്കാക്കപ്പെട്ടിട്ടില്ല

കുറിപ്പ്—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.
6. പ്രായപരിധി—1-1-1984-ൽ 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 (മുപ്പത്തിയാറ്) വയസ്സ് തികയാൻ പാടില്ലാത്തതും ആകുന്നു.

കുറിപ്പ്:—ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും പി.എച്ച്.ഡി., ഡി.ഫിൽ, ഡി.എസ്.സി., ഡി.ലിറ്റ്, പോലെയുള്ള റിസർച്ച് ഡിഗ്രി കരസ്ഥമാക്കിയിട്ടുള്ളവർക്ക് ഉയർന്ന പ്രായപരിധിയിൽ മൂന്നുവർഷത്തെ ഇളവ് അനുവദിക്കുന്നതാണ്. കേരള ജനറൽ എഡ്യൂക്കേഷൻ സബോർഡിനേറ്റ് സർവ്വീസിലുള്ള അദ്ധ്യാപകർക്ക് (അതായത് ഗവൺമെന്റ് സ്കൂൾ അദ്ധ്യാപകർക്ക്) ഉയർന്ന പ്രായപരിധി ബാധകമല്ല. അപ്രകാരമുള്ളവർ റെഗുലർ സർവ്വീസിലാണെന്നു തെളിയിക്കുന്ന ഒരു സർട്ടിഫിക്കറ്റ് (അസ്സൽ) അവർ ജോലി നോക്കുന്ന സ്ഥാപനത്തിന്റെ മേലധികാരിയിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. പൊതു വ്യവസ്ഥകളിൽ പ്രമാണങ്ങളുടെ സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പ് അയച്ചാൽ മതിയെന്നുള്ള വ്യവസ്ഥ ഈ സർട്ടിഫിക്കറ്റിന് ബാധകമല്ല. (വയസ്സിളവിനെ സംബന്ധിച്ച മറ്റു വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.)

7. യോഗ്യതകൾ—

1. ജൂനിയർ ലക്ചറർ—പൊളിറ്റിക്സ്:

(1) ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും പൊളിറ്റിക്സിൽ ഒന്നാം ക്ലാസിലോ, രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള ഓണേഴ്സ് ബിരുദം അല്ലെങ്കിൽ മാസ്റ്റേഴ്സ് ബിരുദം.

അല്ലെങ്കിൽ

(2) ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും പൊളിറ്റിക്സിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള അടിസ്ഥാന ബിരുദവും പൊളിറ്റിക്സിൽ റിസർച്ച് വഴി നേടിയ മാസ്റ്റേഴ്സ് ബിരുദവും.

2. ജൂനിയർ ലക്ചറർ—ഇസ്ലാമിക് ഹിസ്റ്ററി;

(1) അംഗീകൃത സർവ്വകലാശാലയിൽ നിന്നും ഇസ്ലാമിക് ഹിസ്റ്ററിയിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ നേടിയ മാസ്റ്റേഴ്സ് ബിരുദം.

അല്ലെങ്കിൽ

(2) അലിഗർ മുസ്ലീം സർവ്വകലാശാലയിൽ നിന്നും ഇസ്ലാമിക് സ്റ്റഡീസിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ നേടിയ മാസ്റ്റേഴ്സ് ബിരുദം.

അല്ലെങ്കിൽ

(3) ഇസ്ലാമിക് ഹിസ്റ്ററി ഒരു വിഷയമെടുത്ത് ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ നേടിയ മാസ്റ്റേഴ്സ് ബിരുദം

അല്ലെങ്കിൽ

(4) ഡിഗ്രി കോഴ്സിൽ അറബി സെക്കന്റ് ലാംഗ്വേജ് എടുത്തു ഹിസ്റ്ററിയിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ നേടിയ മാസ്റ്റേഴ്സ് ബിരുദം.

അല്ലെങ്കിൽ

(5) ഇസ്ലാമിക് ഹിസ്റ്ററി ഒരു പേപ്പറോടു കൂടി അറബിയിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ നേടിയ മാസ്റ്റേഴ്സ് ബിരുദം

3. ജൂനിയർ ലക്ചറർ—തമിഴ് :

(1) ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും തമിഴ് ഭാഷയിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള മാസ്റ്റേഴ്സ് അല്ലെങ്കിൽ ഓണേഴ്സ് ബിരുദം.

അല്ലെങ്കിൽ

(2) ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും തമിഴ് ഭാഷയിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള അടിസ്ഥാന ബിരുദവും തമിഴ് ഭാഷയിൽ റിസർച്ച് വഴി നേടിയ മാസ്റ്റേഴ്സ് ബിരുദവും

4. ജൂനിയർ ലക്ചറർ—കന്നട:

(1) ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും കന്നടയിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള മാസ്റ്റേഴ്സ് അഥവാ ഓണേഴ്സ് ബിരുദം.

അല്ലെങ്കിൽ

(2) ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും കന്നടയിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള അടിസ്ഥാന ബിരുദവും റിസർച്ച് വഴി നേടിയ മാസ്റ്റേഴ്സ് ബിരുദവും

കുറിപ്പ്:—ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിരിക്കുന്ന പ്രമാണങ്ങൾക്ക് പുറമെ മുകളിൽ പറഞ്ഞിരിക്കുന്ന പരീക്ഷകളുടെ (അതാതു വിഷയങ്ങളുടെ) മാർക്കു ലിസ്റ്റിന്റെ സ്വയം സാക്ഷ്യപ്പെടുത്തിയ ശരിപകർപ്പുകൾകൂടി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. കൂടാതെ അപേക്ഷാ ഫാറത്തിൽ വിദ്യാഭ്യാസ യോഗ്യത ആവശ്യപ്പെട്ടിരിക്കുന്ന കോളത്തിൽ മുകളിൽ പറഞ്ഞിരിക്കുന്ന പരീക്ഷകൾക്ക് ലഭിച്ചിട്ടുള്ള മാർക്കിന്റെ ശതമാനം കൂടി എഴുതേണ്ടതാണ്.

8 അപേക്ഷാഫീസ്—5 രൂപ (അഞ്ചു രൂപ)

വില മുദ്രണം ചെയ്തിട്ടുള്ള ഇംഗ്ലീഷ്/മലയാളം അപേക്ഷാഫാറം മതിയാകും.

പട്ടികജാതി/പട്ടികവർഗക്കാർക്കും, പെൻഷൻ ലഭിച്ചുകൊണ്ടിരിക്കുന്നവരോ പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയിട്ടുള്ളവരോ ആയ വിമുക്തഭടൻമാർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത അപേക്ഷാഫാറം മതിയാകും.

9 അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—9 5 1984 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

10 അപേക്ഷ അയക്കേണ്ട മേൽവിലാസം—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ടുമെന്റ്),
കേരളാ പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം, തിരുവനന്തപുരം—4,
പിൻ : 695 004.

(വിശദ വിവരങ്ങൾക്ക് പൊതു വ്യവസ്ഥകൾ നോക്കുക)

നമ്പർ—6

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര്—സോഷ്യൽ സയന്റിസ്റ്റ്
3. ശമ്പളം—450-785 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്:— ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക്ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.
6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തി അഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.)
7. യോഗ്യതകൾ:—

സോഷ്യോളജിയിൽ എം. എ. ബിരുദവും

അല്ലെങ്കിൽ

എം. എസ്. ഡബ്ല്യൂ.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—9-5-1984 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.
9. അപേക്ഷാഫീസും അപേക്ഷാഫാറവും.—ഫീസ് 5 രൂപ (അഞ്ച് രൂപ)

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗക്കാരും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരോ ആയ വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ടുമെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം, തിരുവനന്തപുരം—4,
പിൻകോഡ്-695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക.)

നമ്പർ—7

1. വകുപ്പ്—പൊതുമരാമത്ത് (റേഡിയോ ബ്രാഞ്ച്)
2. ഉദ്യോഗപ്പേര്—റേഡിയോ മെക്കാനിക്ക്
3. ശമ്പളം—450-785 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒന്ന് (1)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും, ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ, ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.
6. പ്രായപരിധി — 1-1-1984-ൽ പത്തൊൻപത് (19) വയസ്സ് തികഞ്ഞിരിക്കേണ്ടതും മുപ്പത്തിആറ് (36) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക. (പൊതുമരാമത്തു വകുപ്പിൽ സേവനമനുഷ്ഠിക്കുന്ന പ്യൂൺ തസ്തികയിലുള്ളവർക്ക് ഉയർന്ന പ്രായപരിധി ബാധകമല്ല).
7. യോഗ്യതകൾ: —

(എ) എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ പാസായിരിക്കണം.

കൂടാതെ

(ബി) താഴെപറയുന്നവയിൽ ഏതെങ്കിലും ഒരു സാങ്കേതിക യോഗ്യത ഉണ്ടായിരിക്കണം.

(1) റേഡിയോ എഞ്ചിനീയറിംഗിലോ, ടെലികമ്മ്യൂണിക്കേഷനിലോ, കേരള ഗവൺമെന്റ് അംഗീകരിച്ചിട്ടുള്ള ഡിപ്ലോമ

അല്ലെങ്കിൽ

(2) ഗവൺമെന്റ് അംഗീകാരമുള്ള സാങ്കേതിക സ്കൂളുകളിൽ മൂന്നു വർഷം പഠിച്ചതിനുശേഷമുള്ള ഇലക്ട്രിക്കൽ എഞ്ചിനീയറിംഗ് ഡിപ്ലോമ, വയർലെസ്, ടെലഗ്രാഫി, റേഡിയോ എഞ്ചിനീയറിംഗ് ഇവ പാഠ്യവിഷയങ്ങളായിരിക്കുന്നത് അധികാമ്യം

അല്ലെങ്കിൽ

(3) ഡയറക്ടറേറ്റ് ഓഫ് ഇൻഡസ്ട്രീസ് ആൻഡ് കോമേഴ്സ് മദ്രാസ് നൽകിയിട്ടുള്ള റേഡിയോ സർവ്വീസിംഗ് ആന്റ് മെയിന്റനൻസിലുള്ള ഇൻഡസ്ട്രിയൽ സ്കൂൾ ലീവിംഗ് സർട്ടിഫിക്കറ്റോ തത്തുല്യമായ യോഗ്യതയോ.

അല്ലെങ്കിൽ

(4) ബാംഗ്ലൂർ ശ്രീജയചാമരാജേന്ദ്ര ഒക്കുപ്പേഷണൽ ഇൻസ്റ്റിറ്റ്യൂട്ട് നൽകുന്ന റേഡിയോ സർവ്വീസിംഗ് ആൻറ് മെയിൻറനൻസ് ഡിപ്ലോമയോ തത്തുല്യമായ യോഗ്യതയോ

അല്ലെങ്കിൽ

(5) ലണ്ടനിലെ സിററി ആൻഡ് ഗിൽഡ്സ് ഇൻസ്റ്റിററ്യൂട്ട്, റേഡിയോ എഞ്ചിനീയറിംഗിലോ, അനുബന്ധ വിഷയങ്ങളിലോ നടത്തുന്ന പരീക്ഷയുടെ ഫൈനലോ ഇൻറർമീഡിയറേറാ പാസായിരിക്കുകയും ഗവൺമെൻറംഗീകാരമുള്ള ഏതെങ്കിലും ഇൻസ്റ്റിററ്യൂട്ടിലോ പ്രശസ്ത സ്ഥാപനത്തിലോ, റേഡിയോ സർവ്വീസിംഗിൽ അഞ്ചു വർഷത്തെ പരിചയം നേടിയിരിക്കുകയും വേണം

അല്ലെങ്കിൽ

(6) ഏതെങ്കിലും അംഗീകൃത സ്ക്കൂളിൽ നിന്നുമുള്ള ഇലക്ട്രിക്കൽ എഞ്ചിനീയറിംഗ് സർട്ടിഫിക്കററും ഏതെങ്കിലും പ്രശസ്ത ഗവൺമെൻറ് അംഗീകൃത സ്ഥാപനത്തിൽ റേഡിയോ സർവ്വീസിംഗിൽ മൂന്നു വർഷത്തെ പ്രായോഗിക പരിചയവും ഉണ്ടായിരിക്കണം.

അല്ലെങ്കിൽ

(7) ടെക്നിക്കൽ എഡ്യൂക്കേഷൻ ഡിപ്പാർട്ട്മെൻറ് നൽകിയിട്ടുള്ള ഡിപ്ലോമ ഇൻ ഇലക്ട്രോണിക്സ് (മൂന്നു വർഷത്തെ കോഴ്സ്)

കുറിപ്പ്:

1. ഡിപ്ലോമ ലഭിച്ചിട്ടുള്ളവർക്ക് മുൻഗണന നൽകുന്നതാണ്.
2. നിശ്ചിത തൊഴിൽ പരിചയം അക്കാഡമിക് യോഗ്യതയോ മററു യോഗ്യതകളോ ലഭിച്ചതിനുശേഷം ആർജ്ജിച്ചിട്ടുള്ളതായിരിക്കണം. ഗവൺമെൻറ് സർവ്വീസിലോ, പൊതുമേഖലാസ്ഥാപനങ്ങളിലോ, രജിസ്റേറർഡ് സ്വകാര്യ സ്ഥാപനങ്ങളിലോ താൽക്കാലികമായോ സ്ഥിരമായോ ജോലിയിലിരിക്കെ ആർജ്ജിച്ചിട്ടുള്ള തൊഴിൽ പരിചയം മാത്രമേ സ്വീകാര്യമായി കണക്കാക്കുകയുള്ളൂ.
3. പട്ടിക ജാതി / പട്ടികവർഗ്ഗത്തിൽപ്പെടുന്ന ഉദ്യോഗാർത്ഥികൾക്ക് മേൽപ്പറഞ്ഞിട്ടുള്ള സേവനപരിചയം നിർബന്ധമില്ല. അങ്ങനെയുള്ള നിശ്ചിത പരിചയമില്ലാത്തവർ തെരഞ്ഞെടുക്കപ്പെടുകയാണെങ്കിൽ അവർക്ക് പ്രൊബേഷൻ കാലയളവിനുള്ളിൽ 6 മാസത്തെ ട്രെയിനിംഗ് നൽകുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി.— 9.5.1984 ബുധനാഴ്ച വൈകുന്നേരം അഞ്ചുമണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് അഞ്ചു രൂപ (5 രൂപ)

(പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം:—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് (റിക്രൂട്ടുമെൻറ്)
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ-695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകളുംകൂടി നോക്കുക)

നമ്പർ—8

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര്—ഇ. ഇ. ജി. ടെക്നീഷ്യൻ
3. ശമ്പളം—350-580 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി:—1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 37 (മുപ്പത്തിയേഴ്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ:—

(1) എസ്. എസ്. എൽ. സി.
(2) വെല്ലൂരിലെ ക്രിസ്ത്യൻ മെഡിക്കൽ കോളേജ് ഹോസ്പിററൽ നൽകുന്ന ഇ. ഇ. ജി. ട്രെയിനിംഗ് കോഴ്സ് സർട്ടിഫിക്കററ്.

അല്ലെങ്കിൽ

മെഡിക്കൽ കോളേജ് തിരുവനന്തപുരം, ക്രിസ്ത്യൻ മെഡിക്കൽ കോളേജ് ആശുപത്രി, വെല്ലൂർ, ഇൻസ്റ്റിററ്യൂട്ട് ഓഫ് ന്യൂറോളജി മദ്രാസ്, ആൾ ഇന്ത്യാ ഇൻസ്റ്റിററ്യൂട്ട് ഓഫ് മെഡിക്കൽ സയൻസ് ന്യൂഡൽഹി തുടങ്ങിയ വിദ്യാഭ്യാസ സ്ഥാപനങ്ങളോടനുബന്ധിച്ചുള്ള ആശുപത്രികളിലെ ന്യൂറോളജി വിഭാഗത്തിലെ ഇ. ഇ. ജി. ലബോറട്ടറിയിൽ നിന്ന് നേടിയ ഒരു വർഷത്തെ ട്രെയിനിംഗ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി— 9-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചുമണിവരെ.

9. അപേക്ഷാഫീസും അപേക്ഷാ ഫാറവും— ഫീസ് 2 രൂപ (രണ്ടു രൂപ).

[പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് (റിക്രൂട്ടുമെൻറ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ: 695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകളുംകൂടി നോക്കുക).

# ഐഡന്റിഫിക്കേഷൻ സർട്ടിഫിക്കറ്റ്

## കേരള ഗവൺമെന്റ് സാങ്കേതിക പരീക്ഷ—ജൂലായ് 1984

## (ഡ്രായിംഗ് ഗ്രൂപ്പ്)

(അംഗീകൃത ഇൻഡസ്ട്രിയൽ സ്കൂളിന്റെ മേധാവി, ഗസറ്റഡ് ഓഫീസർമാർ, ഹൈസ്കൂളിന്റെയും ട്രെയിനിംഗ് സ്കൂളിന്റെയും ഹെഡ്മാസ്റ്റർമാർ, എം. പി., എം. എൽ. എ., അസിസ്റ്റന്റ് എഡ്യൂക്കേഷണൽ ആഫീസർമാർ മുതലായവർക്ക് ഈ സർട്ടിഫിക്കറ്റ് ഒപ്പിടാവുന്നതാണ്.)

പരീക്ഷാർത്ഥിയുടെ പേര്:

1. മലയാളത്തിൽ
2. ഇംഗ്ലീഷിൽ (വലിയ അക്ഷരത്തിൽ)

ജനനത്തീയതി :

പൂർണ്ണ മേൽവിലാസം :




ഫോട്ടോ അറ്റസ്റ്റ് ചെയ്യുന്ന ഉദ്യോഗസ്ഥന്റെ പേരും,
ഔദ്യോഗിക വിലാസവും ഓഫീസ് മുദ്രയും:
(ഫോട്ടോയിൽ മുദ്ര പതിക്കരുത്)

പരീക്ഷാർത്ഥിയുടെ ഒപ്പ്.

(ഫോട്ടോ അറ്റസ്റ്റ് ചെയ്യുന്ന ഉദ്യോഗസ്ഥന്റെ മുന്നിൽ വച്ചിടണം.)

(മുദ്ര)

---

# അഡ്മിഷൻ ടിക്കറ്റ്

## കേരള ഗവൺമെന്റ് സാങ്കേതിക പരീക്ഷ—ജൂലായ് 1984

## (ഡ്രായിംഗ് ഗ്രൂപ്പ്)

പരീക്ഷാകേന്ദ്രത്തിന്റെ പേരും സ്ഥലവും :

പരീക്ഷാർത്ഥിയുടെ പേര് :

1. മലയാളത്തിൽ
2. ഇംഗ്ലീഷിൽ (വലിയ അക്ഷരത്തിൽ)

| വിഷയങ്ങൾ | ഗ്രേഡ് |
|---|---|
| 1. | |
| 2. | |
| 3. | |
| 4. | |
| 5. | |




അറ്റസ്റ്റു ചെയ്യുന്ന ഉദ്യോഗസ്ഥന്റെ ഒപ്പ് ഫോട്ടോയുടെ പുറത്തിടണം.

ഫോട്ടോ അറ്റസ്റ്റ് ചെയ്യുന്ന ഉദ്യോഗസ്ഥന്റെ പേരും,
ഔദ്യോഗിക മേൽവിലാസവും, ഓഫീസ് മുദ്രയും:
(ഫോട്ടോയിൽ മുദ്ര പതിക്കരുത്)

പരീക്ഷാർത്ഥിയുടെ ഒപ്പ്:
(ഉദ്യോഗസ്ഥന്റെ മുന്നിൽ വച്ചിടണം)

(മുദ്ര)

രജിസ്റ്റർ നമ്പർ [ ]

ഓഫീസ് ഉപയോഗത്തിന്

©
Government of Kerala
1984

Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 27th March 1984/7th Chaithra 1906 (Saka) [No. 13

## PART III

## Fisheries Department

കൊല്ലം ഫിഷറീസ് ഡെപ്യൂട്ടി ഡയറക്ടറാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ ബി. 10533/83. 1984 ജനുവരി 21.

കൊല്ലം ജില്ലയിൽ അഷ്ടമുടിക്കായലിൽ സർവ്വേ 1214/253-ൽപ്പെട്ട മദാമ്മത്തോപ്പ് മേലേപ്പാട്ടിൽ 58, 66 എന്നീ നമ്പരിൽപ്പെട്ട രണ്ട് ഊന്നിവലപ്പാടുകൾ വിലയാധാരപ്രകാരം കൊല്ലം, കടപ്പാക്കട വാർഡിൽ ആഞ്ഞിലിയിൽ ആന്റണി വിൻസെന്റ് ഭാര്യ ജസീന്താ വിൻസെന്റ് പേർക്ക് നൽകിയിട്ടുള്ളതായി കാണുന്നു. ടി ജസീന്താ വിൻസെന്റ് ബന്ധപ്പെട്ട രേഖകൾ സഹിതം ടി 2 ഊന്നി വലപ്പാടുകളുടെ ലൈസൻസ് തന്റെ പേരിൽ പോക്കുവരവ് ചെയ്ത് കിട്ടുന്നതിന് അപേക്ഷിച്ചിരിക്കുന്നു. ടി രണ്ട് ഊന്നിവലപ്പാടുകളുടെയും ലൈസൻസ് അപേക്ഷകയായ ശ്രീമതി ജസീന്താ വിൻസെന്റിന്റെ പേരിൽ അനുവദിച്ച് പുതിയ പട്ടയം നൽകുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി രണ്ടുമാസത്തിനകം ബന്ധപ്പെട്ട രേഖകൾ സഹിതം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസർക്ക് പരാതി സമർപ്പിക്കേണ്ടതാണ്. നിശ്ചിത സമയത്തിനകം പരാതികളൊന്നും ലഭിക്കാത്തപക്ഷം അപേക്ഷകയുടെ പേരിൽ പുതിയ പട്ടയം നൽകുന്നതായിരിക്കും.

(2)

നമ്പർ ബി. 10542/83. 1984 ജനുവരി 21.

കൊല്ലം ജില്ലയിൽ അഷ്ടമുടിക്കായലിൽ സർവ്വേ 1214/253-ൽപ്പെട്ട പണ്ടകശാല ഊന്നിവലപ്പാടിലെ 2, 4, 9, 11, 13 എന്നീ നമ്പരിൽപ്പെട്ട 5 ഊന്നിവലപ്പാടുകൾ വിലയാധാരപ്രകാരം കൊല്ലം വില്ലേജിൽ ശക്തികുളങ്ങര ചേരിയിൽ കേളേപ്പിള്ളത്തോപ്പിൽ അഗസ്റ്റിൻ മകൻ അൽഫോൺസ് മോറീസ് പേർക്ക് നൽകിയിട്ടുള്ളതായി കാണുന്നു. ടി അൽഫോൺസ് മോറീസ് ബന്ധപ്പെട്ട രേഖകൾ സഹിതം ടി അഞ്ച് ഊന്നിവലപ്പാടുകളുടെ ലൈസൻസ് തന്റെ പേരിൽ പോക്കുവരവ് ചെയ്ത് കിട്ടുന്നതിന് അപേക്ഷിച്ചിരിക്കുന്നു. ടി അഞ്ച് ഊന്നിവലപ്പാടുകളുടെയും ലൈസൻസ് അപേക്ഷകനായ ശ്രീ. അൽഫോൺസ് മോറീസിന്റെ പേരിൽ അനുവദിച്ച് പുതിയ പട്ടയം നൽകുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി രണ്ടുമാസത്തിനകം ബന്ധപ്പെട്ട രേഖകൾ സഹിതം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസർക്ക് പരാതി സമർപ്പിക്കേണ്ടതാണ്.

നിശ്ചിത സമയത്തിനകം പരാതികളൊന്നും ലഭിക്കാത്തപക്ഷം അപേക്ഷകന്റെ പേരിൽ പുതിയ പട്ടയം നൽകുന്നതായിരിക്കും.

(3)

നമ്പർ ബി. 10532/83. 1984 ജനുവരി 21.

കൊല്ലം ജില്ലയിൽ അഷ്ടമുടിക്കായലിൽ സർവ്വേ 1214/253-ൽപ്പെട്ട മദാമ്മത്തുരുത്ത് മേലേപ്പാടിൽ 56, 64 എന്നീ നമ്പരിൽപ്പെട്ട രണ്ട് ഊന്നിവലപ്പാടുകൾ ചേർത്തല പാണാവള്ളി സബ് രജിസ്ട്രാർ ആഫീസിലെ 2-10-1982-ലെ 2614-ാം നമ്പർ വിലയാധാരപ്രകാരം ശ്രീമതി എൽസബെത്ത് പീറ്റർ, ജാൻപ്രിയ, മതിലിൽ, കൊല്ലം എന്ന മേൽവിലാസക്കാരന് നൽകിയിട്ടുള്ളതായി കാണുന്നു. ടി എൽസബെത്ത് പീറ്റർ ബന്ധപ്പെട്ട രേഖകൾ സഹിതം ടി രണ്ട് ഊന്നിവലപ്പാടുകളുടെ ലൈസൻസ് തന്റെ പേരിൽ പോക്കുവരവ് ചെയ്ത് കിട്ടുന്നതിന് അപേക്ഷിച്ചിരിക്കുന്നു. ടി രണ്ട് ഊന്നിവലപ്പാടുകളുടെയും ലൈസൻസ് അപേക്ഷകയായ ശ്രീമതി എൽസബെത്ത് പീറ്ററിന്റെ പേരിൽ അനുവദിച്ച് പുതിയ പട്ടയം നൽകുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി രണ്ടുമാസത്തിനകം ബന്ധപ്പെട്ട രേഖകൾ സഹിതം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസർക്ക് പരാതി സമർപ്പിക്കേണ്ടതാണ്. നിശ്ചിത സമയത്തിനകം പരാതികളൊന്നും ലഭിക്കാത്തപക്ഷം അപേക്ഷകയുടെ പേരിൽ പട്ടയം നൽകുന്നതായിരിക്കും.

(4)

നമ്പർ ബി. 7599/83. 1984 ജനുവരി 19.

അഞ്ചാലുമ്മൂട് സബ് രജിസ്ട്രാറാഫീസിൽ 1974 ജൂലൈ മാസം 22-ാം തീയതി രജിസ്റ്റർ ചെയ്തിട്ടുള്ള 1305-ാം നമ്പർ പ്രമാണപ്രകാരം കോട്ടയത്ത് പള്ളിവക സർവെ 7595-ാം നമ്പർ കുത്തകപ്പാട്ട വസ്തുവിന്റെ കരയ്ക്ക് കിഴക്കേ മൂലയിൽ നിന്നും പടിഞ്ഞാറോട്ട് മാറി തെക്ക് കിഴക്കോട്ട് ദർശനമായി

സർവ്വേ 8302/153/509-ൽ സ്ഥിതിചെയ്യുന്ന ഒരു ചീനവല ചേരിയിൽ ഇറപ്പുകടവിൽ, മേരി ഭവനിൽ ആൻറണി മകൻ അഗസ്റ്റിൻെറ കൈവശാവകാശത്തിൽ നിന്നും തൃക്കടവൂർ വില്ലേജിൽ മതിലിൽ ചേരിയിൽ കുരിശടി കിഴക്കതിൽ കസ്മേൽ ജെയിംസ് പേർക്ക് വിലയാധാര പ്രകാരം നൽകിയിട്ടുള്ളതായി കാണുന്നു. ടി കസ്മേൽ ജെയിംസ് ബന്ധപ്പെട്ട രേഖകൾ സഹിതം ടി ചീനവല തൻെറ പേരിൽ പോക്കുവരവ് ചെയ്ത് കിട്ടുന്നതിന് അപേക്ഷിച്ചിരിക്കുന്നു. ഈ ചീനവലയുടെ 1982-83 വരെയുള്ള ലൈസൻസ് ഫീസ് അപേക്ഷകനായ കസിമേൽ ജെയിംസ് ഒടുക്കിയിട്ടുള്ളതിനാലും ടി ചീനവലയ്ക്ക് 1955-ൽ 1375-ാം നമ്പർ സർട്ടിഫിക്കററ് അനുസരിച്ച് നൽകിയിട്ടുള്ള പട്ടയം റദ്ദുചെയ്തു കസ്മേൽജെയിംസിൻെറ പേരിൽ പുതിയ പട്ടയം നൽകുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി രണ്ടു മാസത്തിനകം ബന്ധപ്പെട്ട രേഖകൾ സഹിതം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസർക്ക് പരാതി സമർപ്പിക്കേണ്ടതാണ്. നിശ്ചിത സമയത്തിനകം പരാതികളൊന്നും ലഭിക്കാത്ത പക്ഷം അപേക്ഷകൻെറ പേരിൽ പുതിയ പട്ടയം നൽകുന്നതായിരിക്കും.

(5)

നമ്പർ. ബി. 6902/82. 1984 ജനുവരി 19.

കൊല്ലം ജില്ലയിൽ പെരിനാട് വില്ലേജിൽ സർവ്വെ 326 എ/786-ാം നമ്പർ വസ്തുവിൻെറ വടക്കുപടിഞ്ഞാറേ മൂലക്കല്ലിൽ നിന്നും 412 ലിംഗ്സ് വടക്കോട്ടു മാറി വസ്തുവിൻെറ പടിഞ്ഞാറെ അതിർത്തിയിൽ നിന്നും 140 ലിംഗ്സ് പടിഞ്ഞാറോട്ടുമാറി പുറംപോക്കു കായലിൽ പടിഞ്ഞാറോട്ടു കൊമ്പ് ചായിച്ച് സ്ഥാപിച്ചിട്ടുള്ള ഒരു ചീനവല കൊല്ലം ജില്ലയിൽ കരുനാഗപ്പള്ളി താലൂക്കിൽ അഴീക്കൽ തുറയിൽ ധർമ്മാലയത്തുവീട്ടിൽ ശ്രീ. ഷാജിയുടെ പേർക്ക് വിലയാധാരപ്രകാരം അഴീക്കൽ തുറയിൽ പുത്തൻപുരയിൽ വീട്ടിൽ ശ്രീമതി ലില്ലിക്കുട്ടി നൽകിയിട്ടുള്ളതായിക്കാണുന്നു. ശ്രീ. ഷാജി ബന്ധപ്പെട്ട രേഖകൾ സഹിതം ടി ചീനവല തൻെറ പേർക്കു പോക്കുവരവ് ചെയ്തു കിട്ടുന്നതിന് അപേക്ഷിച്ചിരിക്കുന്നു. ടി ചീനവല അപേക്ഷകനായ ഷാജിയുടെ പേരിൽ അനുവദിച്ച് പുതിയ പട്ടയം നൽകുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി രണ്ടുമാസത്തിനകം ബന്ധപ്പെട്ട രേഖകൾ സഹിതം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസർക്ക് പരാതി സമർപ്പിക്കേണ്ടതാണ്.

നിശ്ചിത സമയത്തിനകം പരാതികളൊന്നും ലഭിക്കാത്തപക്ഷം അപേക്ഷകൻെറ പേരിൽ പുതിയ പട്ടയം നൽകുന്നതായിരിക്കും.

(6)

നമ്പർ ബി. 7590/83. 1984 ജനുവരി 19.

കൊല്ലം ജില്ലയിൽ അഷ്ടമുടിക്കായലിൽ സർവ്വെ 1214/272-ൽപ്പെട്ട മേലവാപുരം താഴെപ്പാടിൽ 31, 32 എന്നീ നമ്പരിലുള്ള രണ്ട് ഊന്നിവലപ്പാടുകൾ തെക്കുംഭാഗം മുറിയിൽ മണ്ണാശേരി ഇറക്കത്തു വീട്ടിൽ ഫിലോമിനാഫെർണാണ്ടസ് മകൾ ആഗ്നസ് റിബെല്ല യിൽ നിന്നും 1977 ജൂലൈ മാസം 4-ാം തീയതി കൊല്ലം വില്ലേജിൽ, ശക്തികുളങ്ങര ചേരിയിൽ കന്നിട്ടവടക്കതിൽ വിക്ടോറിയ സെലിൻ പേർക്ക് വിലയാധാരപ്രകാരം നൽകിയിട്ടുള്ളതായിക്കാണുന്നു. കൂടാതെ സർവ്വെ 1214/272-ൽ മേലവാപുരം താഴെപ്പാടിൽ 33, 34 എന്നീ നമ്പരുകളിലുള്ള രണ്ട് ഊന്നിവലപ്പാടുകൾ കൂടി 1976 സെപ്റ്റംബർ മാസം 3-ാം തീയതി തെക്കുംഭാഗം മുറിയിൽ ചെറുപുല്ലാത്തുവീട്ടിൽ ഇന്നാസ് മകൻ കസ്മാറിൽ നിന്നും ടി വിക്ടോറിയാസെലിൻ വിലയാധാരപ്രകാരം വാങ്ങിയിട്ടുള്ളതായിക്കാണുന്നു. ടി വിക്ടോറിയാ സെലിൻ ബന്ധപ്പെട്ട രേഖകൾ സഹിതം മേൽപ്പറഞ്ഞ നാല് ഊന്നിവലപ്പാടുകൾ തൻെറ പേരിൽ പോക്കുവരവ് ചെയ്തു കിട്ടുന്നതിനുവേണ്ടി അപേക്ഷിച്ചിരിക്കുന്നു. ടി നാല് ഊന്നിവലപ്പാടുകളുടെയും 1982-83 വരെയുള്ള കരം വിക്ടോറിയാസെലിൻ ഒടുക്കിയിട്ടുള്ളതിനാലും ടി വിക്ടോറിയാ സെലിൻെറ പേരിൽ അനുവദിച്ച് പുതിയ പട്ടയം നൽകുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി രണ്ടുമാസത്തിനകം ബന്ധപ്പെട്ട രേഖകൾ സഹിതം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസർക്ക് പരാതി സമർപ്പിക്കേണ്ടതാണ്.

നിശ്ചിത സമയത്തിനകം പരാതികളൊന്നും ലഭിക്കാത്ത പക്ഷം അപേക്ഷകരുടെ പേരിൽ പുതിയ പട്ടയം നൽകുന്നതായിരിക്കും.

(7)

നമ്പർ. ബി. 7589/83. 1984 ജനുവരി 19.

കൊല്ലം ജില്ലയിൽ അഷ്ടമുടിക്കായലിൽ സർവ്വേ 1214/272-ൽ മേലവാപുരം താഴെപ്പാടിൽ 21-ാം നമ്പർ കുററിവലപ്പാട് തെക്കുംഭാഗം വില്ലേജിൽ തെക്കുംഭാഗം മുറിയിൽ മണ്ണാശേരി ഇറക്കത്തു വീട്ടിൽ സെബാസ്ററ്യൻ മകൻ ജോസഫിൻെറ പക്കൽ നിന്നും 1977 ജനുവരി 1-ാം തീയതി കൊല്ലം വില്ലേജിൽ ശക്തികുളങ്ങര ചേരിയിൽ കന്നിട്ടവടക്കതിൽ നോർബർട്ട് സെബാസ്ററ്യൻ വിലയാധാര പ്രകാരം വാങ്ങിയിട്ടുള്ളതായിക്കാണുന്നു. കൂടാതെ താഴെ വിവരിക്കുന്ന സർവ്വേ 1214/272-ൽ മേലവാപുരം താഴെപ്പാടിൽ 8, 9, 18, 19, 20 എന്നീ നമ്പരുകളിലുള്ള അഞ്ചു ഊന്നിവലപ്പാടുകളും 1968 ഡിസംബർ മാസം 30-ാം തീയതി ശക്തികുളങ്ങര ചേരിയിൽ പുത്തൻ തുരുത്തിൽ മാർട്ടിൻ ജോസഫ് എന്നയാളിൻെറ ഭാര്യ മേരിയിൽ നിന്നും ടി നോർബർട്ട് സെബാസ്ററ്യൻ വിലയാധാരപ്രകാരം വാങ്ങിയതും, അതുപോലെ തന്നെ സർവ്വേ 1214/272-ൽ മേലവാപുരം താഴെപ്പാടിൽ 6, 7, 44, 46 എന്നീ നമ്പരുകളിലുള്ള നാല് ഊന്നി വലപ്പാടുകൾകൂടി 1973 ജൂലൈ മാസം 20-ാം തീയതി മാതാപിതാക്കളായ മർസിലിൻ മകൻ നോർബർട്ട് ഫെർണാണ്ടസും ഭാര്യ ഫിലോമിനയുംകൂടി ടി നോർബർട്ട് സെബാസ്ററ്യൻെറ പേർക്ക് ഇഷ്ടാധാര പ്രകാരം എഴുതി കൊടുത്തിട്ടുള്ളതായിക്കാണുന്നു. ടി നോർബർട്ടു സെബാസ്ററ്യൻ ബന്ധപ്പെട്ട രേഖകൾ സഹിതം മേൽപ്പറഞ്ഞ 10 ഊന്നിവലപ്പാടുകൾ തൻെറ പേരിൽ പോക്കുവരവ് ചെയ്തു കിട്ടുന്നതിനു വേണ്ടി അപേക്ഷിച്ചിരിക്കുന്നു.

ടി 10 ഊന്നി വലകളുടെയും 1982-83 വരെയുള്ള കരം നോർബർട്ട് സെബാസ്ററ്യൻ ഒടുക്കിയിട്ടുള്ളതിനാലും, ടി നോർബർട്ട് സെബാസ്ററ്യൻെറ പേരിൽ അനുവദിച്ചു പുതിയ പട്ടയം നൽകുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി രണ്ടു മാസത്തിനകം ബന്ധപ്പെട്ട രേഖകൾ സഹിതം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസർക്ക് പരാതി സമർപ്പിക്കേണ്ടതാണ്. നിശ്ചിത സമയത്തിനകം പരാതികളൊന്നും ലഭിക്കാത്തപക്ഷം അപേക്ഷകൻെറ പേരിൽ പുതിയ പട്ടയം നൽകുന്നതായിരിക്കും.

ഫിഷറീസ് ഡെപ്യൂട്ടി ഡയറക്ടറാഫീസ്,
കൊല്ലം.

(ഒപ്പ്)
കൊല്ലം ഫിഷറീസ്
ഡെപ്യൂട്ടി ഡയറക്ടർ.

---

ആലപ്പുഴ ഫിഷറീസ് അസിസ്റ്റൻറ് ഡയറക്ടർ ആഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്

(1)

No: 3765/83. 1983 ഒക്ടോബർ 26.

കേരള സംസ്ഥാന ഫിഷറീസ് ഡിപ്പാർട്ടുമെൻറിൽ നിന്നും 559-ാം നമ്പർ സർട്ടിഫിക്കററു പ്രകാരം ഒരു ചീനവല, തൈവർവട്ടം സെക്ഷനിൽ, ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ മാവുങ്കൽ വീട്ടിൽ ശ്രീ. ഔസേഫ് ഔസേഫ് പേർക്ക് പതിച്ചു കൊടുത്തിരുന്നു.

ശ്രീ. ഔസേഫ് ഔസേഫ് മാവുങ്കലിൻെറ കാലശേഷം, വൈക്കം സബ് രജിസ്ട്രാർ ആഫീസിൽ

വച്ച് 1117-ൽ ടിയാന്റെ മക്കൾ സർവ്വശ്രീ ഔസേഫ് ഔസേഫ്, ഔസേഫ് അന്തോണി, ഔസേഫ് ചാക്കോ, ഔസേഫ് വൈലി, ഔസേഫ് വർക്കി, ടി ഔസേഫ് ഭാര്യ അന്ന എന്നിവർകൂടി 4359-ാം നമ്പരായി ഒരു ഭാഗ ഉടമ്പടി നടത്തുകയും അതനുസരിച്ച് ടിയാന്റെ പേരിലുള്ള വസ്തുവകകൾ വീതിക്കുകയും ചെയ്തു. അതിൻപ്രകാരം എ പട്ടിക വസ്തുവകകൾ ഒന്നാം കക്ഷി ഔസേഫിനും ബി പട്ടിക വസ്തുവകകൾ രണ്ടാം കക്ഷി അന്തോണിക്കും സി പട്ടിക വസ്തുവകകൾ മൂന്നാം കക്ഷി ചാക്കോയ്ക്കും ഡി പട്ടിക വകകൾ 5 ഉം, 6-ഉം കക്ഷികളായ ശ്രീ. വർക്കി, ശ്രീമതി അന്ന എന്നിവർക്കുമായി ഭാഗം ചെയ്തു വീതിക്കുകയുണ്ടായി. ടി ഭാഗ ഉടമ്പടിയിലെ 3-ാം കക്ഷി ചാക്കോയ്ക്കു ലഭിച്ച സി പട്ടിക വസ്തുവകയിൽ 471, 559 എന്നീ നമ്പർ സർട്ടിഫിക്കററു പ്രകാരമുള്ള രണ്ടു ചീനവലകളും ഉൾപ്പെടുന്നു.

1967-ൽ ചേർത്തല സബ് രജിസ്ട്രാറാഫീസിൽ വച്ച് ടി ഔസേഫ് മകൻ ചാക്കോയും, ടി ചാക്കോയുടെ മക്കൾ ഔസേഫ് ചാക്കോയും, തോമസും, ഉലഹന്നാനും, വർക്കിയും, ടി ഔസേഫ് ചാക്കോയുടെ ഭാര്യ ശ്രീമതി അന്നയും കൂടി 4105-ാം നമ്പരായി ഒരു ഭാഗ ഉടമ്പടി നടത്തി ടി ചാക്കോയുടെ പേരിലുള്ള വസ്തുവകകളെ എ, ബി പട്ടികകളായി തിരിയ്ക്കുകയുണ്ടായി. ഇതിൽ എ പട്ടിക ഒന്നാം കക്ഷിക്കും 3 മുതൽ 7 വരെകക്ഷികൾക്കുമായും, ബി പട്ടിക 2-ാം കക്ഷിക്കുമായും വീതിക്കുകയുണ്ടായി. അതനുസരിച്ച് എ പട്ടികയിൽ ടി 471-ഉം 559-ഉം സർട്ടിഫിക്കററുപ്രകാരമുള്ള രണ്ടു ചീനവലകളും ഏതാനും വസ്തുവകകളും ഉൾപ്പെടുന്നു.

ടി 4105-ാം നമ്പരായുള്ള ഭാഗ ഉടമ്പടിയിലെ എ പട്ടിക കക്ഷികളായ സർവ്വശ്രീ ചാക്കോ ചാക്കോ, ചാക്കോ തോമസ്, ചാക്കോ ഉലഹന്നാൻ, ചാക്കോ വർക്കി, ചാക്കോ ഭാര്യ അന്നയും കൂടി ടി ചാക്കോയുടെ കാലശേഷം, 1978-ൽ പാണാവള്ളി രജിസ്ട്രാറാഫീസിൽ വച്ച് 1080-ാം നമ്പരായി ഒരു ഭാഗ ഉടമ്പടി നടത്തുകയുണ്ടായി. ടി 4105-ാം നമ്പർ ഭാഗ ഉടമ്പടിയിലെ എ പട്ടിക വസ്തുവകകൾ ആയതിന്റെ കക്ഷികൾ ചേർന്ന്, ടി 1080-ാം നമ്പർ ഭാഗ ഉടമ്പടിയനുസരിച്ച് എ, ബി, സി. ഡി, പട്ടികകളായി തിരിച്ചു ഭാഗം ചെയ്യുകയുണ്ടായി. അതനുസരിച്ച് എ പട്ടിക ഒന്നാം കക്ഷിക്കും ബി പട്ടിക രണ്ടാം കക്ഷിക്കും സി പട്ടിക മൂന്നാം കക്ഷിക്കും, ഡി പട്ടിക 4-ഉം 5-ഉം കക്ഷികളായ ചാക്കോ വർക്കിക്കും, ചാക്കോ ഭാര്യ അന്നയ്ക്കും കൂടി ലഭിച്ചിട്ടുള്ളതാകുന്നു. ഡി പട്ടിക വസ്തുവിൽ 5-ാം കക്ഷിക്കുള്ള അവകാശവും കൂടി 4-ാം കക്ഷിയ്ക്കു വ്യവസ്ഥ ചെയ്തിരുന്നു. ടി അഞ്ചാം കക്ഷി അന്ന 1978 നവംബർ മാസം 3-ാം തീയതി മരിച്ചു പോയിട്ടുള്ളതായി, ബന്ധപ്പെട്ട പള്ളി വികാരിയിൽ നിന്നും ടി ചാക്കോ ഒരു സർട്ടിഫിക്കററു വാങ്ങി ഹാജരാക്കിയിരിക്കുന്നു. ആകയാൽ ടി. 559-ാം നമ്പർ സർട്ടിഫിക്കററ് പ്രകാരമുള്ള ചീനവല ഇപ്പോൾ ശ്രീ. ചാക്കോ വർക്കിക്ക് തനിച്ചൊതുങ്ങിയിരിക്കുന്നതും ടിയാന്റെ കൈവശത്തിലും, അനുഭവത്തിലും ഇരിക്കുന്നതും മററാർക്കും അവകാശം ഇല്ലാത്തതും ആകുന്നു.

മേൽ വിവരിച്ച സാഹചര്യത്തിൽ തേവർവട്ടം സെക്ഷനിലെ 559-ാം നമ്പർ ചീനവല അതിന്റെ ഇപ്പോഴത്തെ അവകാശിയായ പള്ളിപ്പുറം വില്ലേജിൽ വാതപ്പള്ളിലായ മാവുങ്കൽ ശ്രീ. ചാക്കോ വർക്കിയുടെ പേരിൽ പോക്കുവരവു ചെയ്തു കൊടുക്കുന്നതിന് തീരുമാനിച്ചിരിക്കുന്നു. ആയതിന് ആർക്കെങ്കിലും ന്യായമായ ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തുന്ന ഗസററു തീയതി മുതൽ ഒരു മാസത്തിനകം രേഖാമൂലം അറിയിയ്ക്കേണ്ടതാണ്. നിശ്ചിത തീയതിയ്ക്കുള്ളിൽ ആക്ഷേപങ്ങളൊന്നും ലഭിയ്ക്കാത്തപക്ഷം ടി ചീനവലപ്പാടിന്റെ പഴയ പട്ടയം റദ്ദുചെയ്ത് അപേക്ഷകന് പുതിയ പട്ടയം നൽകുന്നതുമായിരിയ്ക്കും.

(2)

നമ്പർ ഇ. 3762/83. 1983 ഒക്ടോബർ 26.

തേവർവട്ടം ഫിഷറീസ് സെക്ഷനിൽ ചേർത്തല താലൂക്കിൽ തൈക്കാട്ടുശ്ശേരി വില്ലേജിൽ സർവ്വേ 215/1/1-ൽ 261 ഏക്കർ 25½ സെന്റുള്ള പുറമ്പോക്കു കായലിൽ വടക്കേ കുന്നു പുറത്തുപുരയിടത്തിന് കിഴക്കുവശം പി. ററി. ആർ. 34-ാം നമ്പർ സർട്ടിഫിററുപ്രകാരം 4-ാം തരത്തിൽ ഒരു ചീനവല ചേർത്തല താലൂക്കിൽ തൈക്കാട്ടുശ്ശേരി വില്ലേജിൽ കുന്നേപ്പറമ്പിൽ ആനന്ദൻരാഘവൻ പേർക്ക് പതിച്ചു കൊടുത്തിട്ടുള്ളതാകുന്നു.

1971-ൽ പാണാവള്ളി സബ് രജിസ്ട്രാറാഫീസിൽ വച്ച് ടിയിരാആനന്ദൻ രാഘവനും, വേലു രാഘുവരനും ടിയാളുകളുടെ മാതാവ് ചീര പാർവ്വതിയും, പാർവ്വതി മകൾ മീനാക്ഷിയും, വിലാസിനിയും, സരളയും കൂടി ഒരു ഭാഗ ഉടമ്പടി എഴുതുകയുണ്ടായി. ടി ഭാഗ ഉടമ്പടി പ്രകാരം ടിയാന്മാർ തങ്ങളുടെ പിതാവിന്റെ വസ്തുവകകളും ടി ചീനവലയും ഭാഗിച്ചു. ടി ഭാഗ ഉടമ്പടിയനുസരിച്ച് അതിൽ വിവരിക്കുന്ന ബി പട്ടികയിൽ ശ്രീ. വേലുരാഘുവരൻ എന്ന 2-ാം കക്ഷിക്കുള്ളതാണ്. ടി ബി പട്ടികയിൽ ഏതാനും വസ്തുവകകളും ടി P.T.R. 34-ാം നമ്പർ ചീനവലയും ഉൾപ്പെടുന്നു. മേൽ പ്രമാണമനുസരിച്ച് ടി സർട്ടിഫിക്കററു പ്രകാരമുള്ള ചീനവലയുടെ ഇപ്പോഴത്തെ അവകാശിയും, കൈവശക്കാരനും ശ്രീ. വേലുരാഘുവരൻ ആകുന്നു.

ടി ചീനവലപ്പാടു ടിയിൽ രാഘുവരന്റെ പേരിൽ കൂട്ടി പോക്കുവരവു ചെയ്ത് കൊടുക്കുന്നതിന് ടിയിൽ ടി പ്രമാണത്തിന്റെ ശരിപ്പകർപ്പു സഹിതം അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. ടിയാന്റെ അപേക്ഷ പരിഗണിച്ച് ടി ചീനവലപ്പാടിന്റെ പഴയ പട്ടയം റദ്ദു ചെയ്ത് പുതിയ പട്ടയം ടി വേലുരാഘുവരന്റെ പേരിൽ കൊടുക്കുവാൻ തീരുമാനിച്ചിരിക്കുന്നു. ആയതിന് ആർക്കെങ്കിലും ന്യായമായ ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തുന്ന ഗസററു തീയതി മുതൽ ഒരു മാസത്തിനകം രേഖാമൂലം ഈ ആഫീസിൽ അറിയിച്ചിരിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുള്ളിൽ ആക്ഷേപങ്ങളൊന്നും ലഭിക്കാത്ത പക്ഷം ടി വലപ്പാടിന്റെ പുതിയ പട്ടയം ടിയാന്റെ പേരിൽ കൊടുക്കുന്നതായിരിക്കും.

(3)

നമ്പർ സി. 5567/83. 1984 ജനുവരി 4.

തേവർവട്ടം ഫിഷറീസ് സെക്ഷനിലെ "കൊച്ചുമരം" ഊന്നിപ്പാട്ടിൽ 2, 4 എന്നീ നമ്പരിൽ രണ്ടു വല ഊന്നിപ്പാട് പി. ററി. ആർ 36/82-ാം നമ്പരിൽ ചേർത്തല താലൂക്കിൽ പാണാവള്ളി വില്ലേജിൽ ഓടേൽ പുതുവൽ ചിറയിൽ ശ്രീ. കുഞ്ഞൻ അയ്യപ്പൻ പേർക്ക് പതിച്ചു കൊടുത്തിട്ടുള്ളതാകുന്നു. ടി ഊന്നിപ്പാട് ആദായക്കുറവിനാൽ ഇപ്പോൾ കെട്ടി അനുഭവിക്കുന്നില്ല. ടി ഊന്നിപ്പാട് സ്ഥിതിചെയ്യുന്ന സ്ഥലത്ത് മണ്ണു വീണ് നികന്നതിനാലാണ് ഇപ്രകാരം ആദായക്കുറവുണ്ടായത്. ടി സ്ഥലത്ത് വല കെട്ടിയാൽ ആദായം ഒന്നും ഇല്ലാത്തതിനാൽ ഇപ്പോൾ വലകൾ പ്രവർത്തിപ്പിക്കുവാൻ സാഹചര്യം ഇല്ല എന്ന് ടിയാൻ അറിയിച്ചിരിക്കുന്നു. ആയതിനാൽ കുഞ്ഞൻ അയ്യപ്പൻ പേരിലുള്ള ടി 2-ം, 4-ം വലകൾ തേവർവട്ടം സെക്ഷനിലെ തന്നെ നെടിയതുരുത്ത് ഊന്നിപ്പാട്ടിലേക്ക് മാററി സ്ഥാപിച്ചു കൊടുക്കുന്നതിനായി ടിയാൻ അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു.

ടി ഊന്നിപ്പാട്ടിൽ ആകെ 4 വല ഊന്നിപ്പാടുകളാണ് ഉണ്ടായിരുന്നത്. അതിൽ 1 ഉം 3 ഉം നമ്പരുകൾ പാണാവള്ളി വില്ലേജിൽ നടുവിലേഴത്ത് ശ്രീ ശങ്കു വേലായുധന്റെ പേരിലുള്ളത് മററൊരു ഊന്നിപ്പാടായ നെടിയ തുരുത്തിലേക്ക് മാററി കൊടുക്കുകയുണ്ടായിട്ടുണ്ട്. ആകയാൽ ടി കുഞ്ഞൻ അയ്യപ്പന്റെ അപേക്ഷ

പരിഗണിച്ച് ടിയാൻ പേരിലുള്ള ടി 2 ഉം 4 ഉം വലപ്പാടുകൾ അവിടെ നിന്നും മാററി നെടിയതുരുത്ത് ഊന്നിപ്പാട്ടിൽ, ഇപ്പോഴുള്ള ഊന്നിയെ തുടർന്ന് പതിച്ചു കൊടുക്കുവാൻ തീരുമാനിച്ചിരിക്കുന്നു. ആയതിനാൽ ഈ കാര്യത്തിൽ ആർക്കെങ്കിലും ന്യായമായ ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തുന്ന ഗസററ് തീയതി മുതൽ ഒരു മാസത്തിനകം രേഖാമൂലം അറിയിക്കേണ്ടതും അല്ലാത്തപക്ഷം ടിയാൻ പേരിലുള്ള ടി വലപ്പാടുകൾ ടിയാൻ കനാൽ സർട്ടിഫിക്കററ് ഹാജരാക്കുന്ന മുറയ്ക്ക് നെടിയതുരുത്ത് ഊന്നിപ്പാട്ടിൽ ഇപ്പോഴുള്ള ഊന്നിയെ തുടർന്ന് പതിപ്പു പട്ടയം കൊടുക്കുന്നതുമായിരിക്കും.

(4)

നമ്പർ 3783/83. 1984 ജനുവരി 31.

ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ സർവ്വേ 237/1-ൽ പ്പെട്ട വേമ്പനാട്ടുകായലിനും മേക്ക് മാപ്പിളത്തറ വക കമ്പി വലപ്പാടിനും വടക്ക് പനവേലി പുരയിടത്തിനും, പുതുവലിനും കിഴക്ക് കല്ലറത്തറയിൽ കൊച്ചുകുഞ്ഞൻ വക കമ്പവലപ്പാടിനും തെക്ക് വേമ്പനാട്ടു കായലിൽ ഒരു ചീനവല ചേർത്തല താലൂക്കിൽ പള്ളിപ്പുറം പകുതിയിൽ നികർത്തിൽ ശ്രീ. അയ്യപ്പൻ ശങ്കുവിന്റെ പേർക്ക് പതിച്ചു കൊടുത്തിട്ടുള്ളതാകുന്നു.

1926-ാം നമ്പരായുള്ള 1116-ലെ ചേർത്തല സബ് രജിസ്ററർ ആഫീസിലെ തീറാധാരം വഴി ടി ചീന വലപ്പാട് ശ്രീ. അയ്യപ്പൻ ശങ്കു തിരുനല്ലൂരു മുറിയിൽ വെട്ടിയ കടവിൽ ശ്രീ. ശങ്കരൻ കുഞ്ഞുണ്ണി പേർക്ക് തീറെഴുതി വിൽക്കുകയുണ്ടായി.

1118-ൽ വൈയ്ക്കം സബ് രജിസ്ട്രാഫീസിലെ 2572-ാം നമ്പരായുള്ള പ്രമാണം വഴി ടി ചീന വലപ്പാട് ശ്രീ. ശങ്കരൻ കുഞ്ഞുണ്ണി ചേന്നം പള്ളിപ്പുറം മുറിയിൽ തെക്കെ വെളിയിൽ നിന്നും തോണ്ടുകണ്ടത്തിൽ ഔസേപ്പ് ഔസേഫ് പേർക്ക് നടപ്പു പണയമെഴുതി കൊടുക്കുകയുണ്ടായി.

ടി ചീനവലയുടെ സ്ഥിരം ഉടമയായ ശ്രീ. ശങ്കരൻ കുഞ്ഞുണ്ണി 1124-ൽ ചേർത്തല സബ് രജിസ്ട്രാരാഫീസിൽ വച്ച് നടത്തിയ 1926-ാം നമ്പർ തീറാധാര പ്രമാണം വഴി ടി ചീനവലപ്പാട് ടി ശ്രീ. ഔസേഫ് ഔസേഫിൽ നിന്ന് പണയം ഒഴിപ്പിച്ചെടുത്ത് അനുഭവിച്ചുകൊള്ളത്തക്കവിധം വ്യവസ്ഥ ചെയ്തുകൊണ്ട് ടി കൊച്ചിററ കുമാരന് തീറെഴുതി വിൽക്കുകയുണ്ടായി.

1124-ലെ 2610-ാം നമ്പരായുള്ള വൈക്കം സബ് രജിസ്ട്രാരാഫീസിലെ പ്രമാണം വഴി ടി പണയം ശ്രീ. ഔസേപ്പ് ഔസേഫ്, പള്ളിപ്പുറം പകുതിയിൽ തിരുനല്ലൂരു മുറിയിൽ അകത്തൂട്ടു വെളിയിൽ ശ്രീ. കൊച്ചിററ കുമാരൻ പേർക്ക് കൈമാററം ചെയ്യുകയുണ്ടായി.

1968-ൽ ചേർത്തല സബ് രജിസ്ട്രാരാഫീസിൽ 5580-ാം നമ്പർ പ്രമാണം വഴി ടി വലപ്പാട് കൊച്ചിററ കുമാരൻ ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ തിരുനല്ലൂരു മുറിയിൽ കരിയിൽ കുട്ടൻ ദാമോദരൻ പേർക്ക് തീറെഴുതി വിൽക്കുകയുണ്ടായി.

അപ്രകാരം ടി ചീനവലപ്പാട് ഇപ്പോൾ ശ്രീ. കുട്ടൻ ദാമോദരന്റെ കൈവശത്തിലും അനുഭവത്തിലും ഇരിക്കുന്നതും മററാർക്കും ബാദ്ധ്യത ഇല്ലാത്തതും ആകുന്നു.

മേൽ വിവരിച്ച പ്രകാരം ടി ചീനവലപ്പാടിന്റെ കൈവശക്കാരനായ ശ്രീ. കുട്ടൻ ദാമോദരൻ ടി ചീനവല തന്റെ പേരിൽ പോക്കു വരവു ചെയ്തു കൊടുക്കുന്നതിന് ബന്ധപ്പെട്ട പ്രമാണങ്ങളുടെ ശരിപ്പകർപ്പു സഹിതം അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. ആകയാൽ ടി ചീനവല ശ്രീ. കുട്ടൻ ദാമോദരന്റെ പേരിൽ പോക്ക് വരവു ചെയ്തു കൊടുക്കുന്നതിന് തീരുമാനിച്ചിരിക്കുന്നു. ആയതിന് ആർക്കെങ്കിലും ന്യായമായ ആക്ഷേപം ഉള്ളപക്ഷം ആയത് രേഖാമൂലം ഈ പരസ്യം പ്രസിദ്ധപ്പെടുത്തുന്ന ഗസററ് തീയതി മുതൽ ഒരു മാസത്തിനകം ഈ ആഫീസിൽ അറിയിച്ചിരിക്കേണ്ടതും അല്ലാത്തപക്ഷം ടി ചീനവലപ്പാടിന്റെ പുതിയ പട്ടയം ടിയാന് നൽകുന്നതുമായിരിക്കും.

(5)

നമ്പർ ഇ. 3784/83. 1984 ജനുവരി 31.

തേവർവട്ടം സെക്ഷനിൽ, ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ തിരുനല്ലൂര് മുറിയിൽ വേമ്പനാട്ടു കായലിനും മേക്ക് ശങ്കരൻ വക കമ്പവല സ്ഥലത്തിനും വടക്ക് നടുവിലെ മുറിയിൽ പുത്തൻ നികർത്തിനും കിഴക്ക്, നികത്തിൽ അയ്യൻ ശങ്കു വക സ്ഥലത്തിനും തെക്ക് ഇവയ്ക്ക് നടുവിലുള്ള അഞ്ചു സെന്റ് സ്ഥലത്തിൽ സ്ഥാപിച്ചിട്ടുള്ളതുമായ ഒരു കമ്പവല പി. ററി. ആർ. 1/66-ാം നമ്പർ സർട്ടിഫിക്കററ് പ്രകാരം ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ തിരുനല്ലൂര് മുറിയിൽ മാപ്പിളത്തറയിൽ ശ്രീ. കുട്ടൻ മാധവൻ പേർക്ക് ഫിഷറീസ് ഡിപ്പാർട്ടുമെന്റിൽ നിന്നും പതിച്ചു കൊടുത്തിട്ടുള്ളതാകുന്നു.

പാണാവള്ളി രജിസ്ട്രാർ കച്ചേരിയിലെ 1979-ലെ 3140-ാം നമ്പരായുള്ള പ്രമാണം വഴി ടി കമ്പ വലപ്പാട് ടി കുട്ടൻ മാധവൻ ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ തിരുനല്ലൂര് മുറിയിൽ പുതുവീട്ടിത്തറയിൽ ശ്രീ. മാധവൻ കുമാരൻ പേർക്ക് തീറെഴുതി വിററിട്ടുള്ളതാണ്. അപ്രകാരം ടി സർട്ടിഫിക്കററു പ്രകാരമുള്ള ടി വലപ്പാട് ഇപ്പോൾ ടി കുമാരന്റെ കൈവശത്തിലും അനുഭവത്തിലും ആകുന്നു.

ടി വലപ്പാട് ടിയാന്റെ പേരിൽകൂട്ടി പോക്കുവരവ് ചെയ്തു കൊടുക്കുന്നതിന് ടിയാൻ ടി പ്രമാണത്തിന്റെ ശരിപ്പകർപ്പ് സഹിതം അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. ആകയാൽ ടി സർട്ടിഫിക്കററും പ്രകാരമുള്ള ടി ചീനവലപ്പാട് കുട്ടൻ കുമാരന്റെ പേരിൽ പോക്കു വരവ് ചെയ്ത് കൊടുക്കുന്നതിന് തീരുമാനിച്ചിരിക്കുന്നു. ആയതിന് ആർക്കെങ്കിലും ന്യായമായ ആക്ഷേപം ഉള്ളപക്ഷം ആയത് രേഖാമൂലം ഈ ആഫീസിൽ അറിയിക്കേണ്ടതും നിശ്ചിത തീയതിക്കകം ആക്ഷേപം ഒന്നും ലഭിക്കാത്തപക്ഷം ടി വലപ്പാടിന്റെ പഴയ പട്ടയം റദ്ദു ചെയ്തു ടിയാന് പുതിയ പട്ടയം നൽകുന്നതുമായിരിക്കും.

(6)

നമ്പർ ഇ. 3782/83. 1984 ജനുവരി 31.

ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ തെക്കേ വാതപ്പള്ളിൽ ശ്രീ. വർക്കി ഔസേപ്പ് പേർക്ക് പതിച്ചു കൊടുത്തിട്ടുള്ളതാണ്. തേവർവട്ടം സെക്ഷനിൽപ്പെട്ട 698-ാം നമ്പർ ചീനവല വൈക്കം സബ് രജിസ്ട്രാഫീസിലെ 1962-ലെ 5497-ാം നമ്പർ തീറാധാരം വഴി ടി വലപ്പാട് ടിയാൻ ചേർത്തല താലൂക്കിൽ പള്ളിപ്പുറം പകുതിയിൽ വെളിയിൽ പത്മനാഭൻ മകൻ രാജപ്പൻ പേർക്ക് തീറെഴുതി വിൽക്കുകയുണ്ടായി.

പാണാവള്ളി സബ് രജിസ്ട്രാഫീസിലെ 1969-ലെ 3984-ാം നമ്പർ പ്രമാണംപടി ടിയാൻ ടി വലപ്പാട് പള്ളിപ്പുറം വില്ലേജിൽ ചേന്നം പള്ളിപ്പുറം മുറിയിൽ കളരിക്കൽ ശ്രീ. കുട്ടി ചന്ദ്രൻ പേർക്ക് തീറെഴുതി വിൽക്കുകയും അപ്രകാരം ടി 698-ാം നമ്പർ ചീനവല ടി ശ്രീ. കുട്ടിചന്ദ്രന്റെ കൈവശത്തിലിരിക്കെ 1976-ൽ ടിയാൻ മരിച്ചു പോകുകയും ചെയ്തു. ടിയാന്റെ ഭാര്യ ശ്രീമതി ദേവകി ചന്ദ്രൻ അനന്തരവകാശിയായ തനിക്ക് ടി വലപ്പാട് തന്റെ പേരിൽകൂട്ടി പോക്കുവരവ് ചെയ്തു കിട്ടണമെന്നും കാണിച്ച് ബന്ധപ്പെട്ട ടി പ്രമാണങ്ങളുടെ പകർപ്പുകൾ സഹിതം അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു.

ശ്രീമതി ദേവകി തന്റെ ഭർത്താവ് മരിച്ചുപോയി എന്നു തെളിയിക്കുന്ന ഒരു സർട്ടിഫിക്കററും തന്റെ ഭർത്താവിന്റെ അവകാശികളെ കാണിക്കുന്ന ഒരു സർട്ടിഫിക്കററും ചേന്നം പള്ളിപ്പുറം പഞ്ചായത്ത്

പ്രസിഡന്റിൽ നിന്നുമുള്ളത് ഹാജരാക്കിയിരിക്കുന്നു. ടി ദേവകിയൊഴിച്ച് ബാക്കി അവകാശികളുടെ ഒരു സമ്മത പത്രവും ഹാജരാക്കിയിരിക്കുന്നു.

ആകയാൽ ടി 698-ാം നമ്പർ വലപ്പാടിന്റെ പട്ടയം ടി ചന്ദ്രന്റെ ഇപ്പോഴത്തെ അവകാശി ശ്രീമതി ദേവകി പേർക്ക് പോക്കു വരവ് ചെയ്ത് പുതിയ പട്ടയം കൊടുക്കുന്നതിന് തീരുമാനിച്ചിരിക്കുന്നു. ആയതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് രേഖാമൂലം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ ഒരു മാസത്തിനകം ഈ ആഫീസിൽ അറിയിക്കേണ്ടതും അല്ലാത്തപക്ഷം ടി വലപ്പാടിന്റെ പട്ടയം ശ്രീമതി ദേവകി പേർക്ക് നൽകുന്നതുമായിരിക്കും.

കെ. ഉണ്ണികൃഷ്ണൻ നായർ,
ഫിഷറീസ് അസിസ്റ്റന്റ്
ഡയറക്ടർ.

ആലപ്പുഴ.

---

പരസ്യം

എറണാകുളം മേഖലാ ഫിഷറീസ് ഡെപ്യൂട്ടി ഡയറക്ടർ ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

നമ്പർ ബി 1-6857/83. 1984 ഫെബ്രുവരി 4.

വടക്കേക്കര വില്ലേജിൽ മുനമ്പം അഴിക്കു വടക്കുവശം, 3, 4 എന്നി നമ്പരുകളിലായി 929-ാം നമ്പർ പട്ടയപ്രകാരം 2 ചീനവലകൾ ഫിഷറീസ് ഡിപ്പാർട്ടുമെന്റിൽ നിന്നും പള്ളിപ്പുറം വില്ലേജിൽ പാണ്ടികശാലക്കൽ കൊച്ചിട്ട്യാരൻ പരമു എന്നയാൾക്ക് ഫിഷറീസ് ഡിപ്പാർട്ടുമെന്റിൽ നിന്നും, അനുവദിച്ചു കൊടുത്തിട്ടുള്ളതാണ്.

പറവൂർ സബ് രജിസ്ട്രാഫീസിലെ 616/78-ാം നമ്പർ ആധാര പ്രകാരം പ്രസ്തുത വലകളിലെ 4-ാം നമ്പർ ചീനവല കൊടുങ്ങല്ലൂർ താലൂക്കിലെ അഴീക്കോട് വില്ലേജിൽ വട്ടപറമ്പിൽ അപ്പൂട്ടി മകൻ വേലായുധൻ എന്നയാൾ തീറു വാങ്ങി കൈവശം വെച്ച് അനുഭവിച്ചു വരുന്നു.

ടി വേലായുധൻ എന്നയാൾ ബന്ധപ്പെട്ട രേഖകൾ സഹിതം, ടി ചീനവലയുടെ പട്ടയം തന്റെ പേരിൽ ആക്കി കിട്ടുന്നതിനുവേണ്ടി അപേക്ഷ സമർപ്പിച്ചിരിക്കുന്നു.

ആയതുകൊണ്ട്, 4-ാം നമ്പർ ചീനവല അപേക്ഷകനായ വേലായുധന്റെ പേരിൽ ആക്കി പട്ടയം നൽകുന്നതിന് ആർക്കെങ്കിലും ന്യായമായ പരാതിയുള്ള പക്ഷം ഈ നോട്ടീസ് ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 60 ദിവസത്തിനകം വ്യക്തമായ പരാതി രേഖാമൂലം താഴെ ഒപ്പിട്ടിരിക്കുന്ന ഉദ്യോഗസ്ഥന് സമർപ്പിക്കേണ്ടതാണ്. നിശ്ചിത ദിവസത്തിനകം പരാതി ഒന്നും ലഭിക്കാത്തപക്ഷം, പട്ടയം അനുവദിച്ച ഉത്തരവുണ്ടാകുന്നതാണെന്ന് ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

(ഒപ്പ്)
ഫിഷറീസ് ഡെപ്യൂട്ടി
ഡയറക്ടർ, (സോണൽ).

എറണാകുളം.

---

പരസ്യം

കൊല്ലം ഫിഷറീസ് ഡെപ്യൂട്ടി ഡയറക്ടറാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നത്.

നമ്പർ ബി. 4678/82. 1984 ഫെബ്രുവരി 19.

കൊല്ലം ജില്ലയിൽ അഷ്ടമുടിക്കായലിൽ ഫിഷറീസ് ഡിപ്പാർട്ടുമെന്റിൽ നിന്നും പട്ടയം നൽകിയിട്ടുള്ള താഴെ വിവരിക്കുന്ന ഊന്നിവലപ്പാടുകളിൽ നിന്നും യാതൊരാദായവും ലഭിക്കുന്നില്ലായെന്ന് താഴെപ്പറയുന്ന ഊന്നിവല ഉടമസ്ഥരുടെ പരാതിയുടെ അടിസ്ഥാനത്തിൽ കൊല്ലം ഫിഷറീസ് ഇൻസ്പെക്ടർ ഇവയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ ഇക്കാര്യങ്ങൾ യാഥാർത്ഥ്യമാണെന്ന് ബോദ്ധ്യപ്പെട്ടതിനാൽ താഴെ പറയുന്നപ്രകാരം മാററിക്കൊടുക്കുന്നതിന് തീരുമാനിച്ചിട്ടുണ്ട്.

| ക്രമ നമ്പർ | കുററിവല ഉടമസ്ഥരുടെ പേരും മേൽവിലാസവും | മാററം നൽകുന്ന കുററികളുടെ എണ്ണം | ഇപ്പോൾ പട്ടയം നൽകിയിട്ടുള്ള സ്ഥലത്തെ സംബന്ധിച്ച വിവരം | മാററം നിർദ്ദേശിക്കപ്പെട്ടിട്ടുള്ള സ്ഥലത്തെക്കുറിച്ചുള്ള വിവരം |
|---|---|---|---|---|
| (1) | (2) | (3) | (4) | (5) |
| 1 | ശ്രീമതി റീത്താവിൻസെന്റ് ജോൺവില്ല, ദളവാപുരം, നീണ്ടകര. | രണ്ട് (2) | ദളവാപുരം പാടിൽ 42, 43 എന്നി നമ്പരുകൾ | ദളവാപുരം മേലേ ഊന്നിവലപ്പാടിൽനിന്നും 80 മീററർ കിഴക്കോട്ടുമാറി ദളവാപുരം മേലേപ്പാടിന് സമാന്തരമായി 120 മീററർ മുകളിൽ തെക്കുംഭാഗം പള്ളിയുടെ മുൻഭാഗവും ബോട്ട് ചാലിന് തെക്കു പടിഞ്ഞാറായി ദളവാപുരം മേൽക്കുമേൽപ്പാട് എന്ന നാമധേയത്തിൽ 3, 4 എന്നി നമ്പരുകൾ. |
| 2 | ശ്രീ. ജോൺവിൻസന്റ്, ജോൺ വില്ലാ, ദളവാപുരം, നീണ്ടകര. | രണ്ട് (2) | ദളവാപുരം പാടിൽ 45, 46 എന്നി നമ്പരുകൾ | ദളവാപുരം മേൽക്കുമേൽപ്പാടിൽ 7, 8 എന്നി നമ്പരുകൾ |
| 3 | ശ്രീ. പി. ജെർമ്മാനി, പണ്ടകശാല വീട്, തെക്കുംഭാഗം. | ആറ് (6) | മേടപ്പുറത്തു പാടിൽ 9 മുതൽ 14 വരെ | ദളവാപുരം മേൽക്കുമേൽപ്പാടിൽ 1, 2, 5, 6, 9, 10 എന്നി നമ്പരുകൾ. |
| 4 | ശ്രീ. ബെർണാഡ് ജോൺസൺ, പാലമൂട്ടിൽ, മുക്കാട്, കാവനാട്. | മൂന്ന് (3) | അരുളപ്പൻ തുരുത്ത് പാട് 6, 7, 8 എന്നി നമ്പരുകൾ, | ഗഹറിത്തുരുത്തുപാടിൽ 5, 6, 7 എന്നി നമ്പരുകൾ |

| (1) | (2) | (3) | (4) | (5) |
|---|---|---|---|---|
| 5 | ശ്രീ. സോളമൻ ഡാനിയേൽ, പുത്തൻതുരുത്ത്, ശക്തികുളങ്ങര | മൂന്ന് (3) | ദളവാപുരം താഴെപ്പാടിൽ 66, 67, 68 എന്നീ നമ്പരുകൾ. | വൈദ്യൻതുരുത്തുപാടിൽ നിന്നും കിഴക്കോട്ട് 400 മീററർ മുകളിലായി വലിയ പതിച്ചപാടിൽ 1, 4, 5 എന്നീ നമ്പരുകൾ |
| 6 | ശ്രീ. ലാംബർളിൻ, ശോഭാ നിവാസ്, കാവനാട്. | നാല് (4) | പള്ളിപ്പാട്പാടിൽ 1 സി, 1 ഡി, 1, 2 എന്നീ നമ്പരുകൾ | വലിയപതിച്ചപാടിൽ 2, 3, 9, 10 എന്നീ നമ്പരുകൾ |
| 7 | ശ്രീ. ബർണാഡ് പീററർ, പുത്തൻതുരുത്ത്, ശക്തികുളങ്ങര. | നാല് (4) | ഡിക്രൂസ് തുരുത്ത് പാടിൽ 1 മുതൽ 4 വരെ | വലിയ പതിച്ചപാടിൽ 6, 7, 8 നമ്പരും വൈദ്യൻ തുരുത്തിൽ 6-ാം നമ്പരുകൾ |

കൂടാതെ ഒന്നാം ക്രമനമ്പരിലെ അപേക്ഷകയുടെ കൈവശാവകാശത്തിൽ ദളവാപുരം പാടിൽ 16, 17, 31, 33, 38, 39, 40, 41, 42, 43 എന്നീ 10 ഊന്നിവലപ്പാടുകളും 2-ാം ക്രമനമ്പരിലെ അപേക്ഷകൻെറ വിലയാധാരപ്രകാരം വാങ്ങിയിട്ടുള്ള ദളവാപുരം ഊന്നിവലപ്പാടിലെ 45, 46 എന്നീ രണ്ട് ഊന്നിവലപ്പാടുകളും 3-ാം ക്രമനമ്പരിലെ അപേക്ഷകൻെറ കൈവശാവകാശത്തിൽ മേടപ്പുറത്ത് പാടിൽ 1, 2, 3, 4, 6, 7, 9, 10, 11, 12, 13, 14 എന്നീ 12 ഊന്നിവലപ്പാടുകളും പോക്കുവരവ് ചെയ്ത് കിട്ടുന്നതിന് ഇതോടൊപ്പം അപേക്ഷിച്ചിട്ടുണ്ട്.

മേൽപ്പറഞ്ഞ ഊന്നിവലപ്പാടുകളുടെ ലൈസൻസ് ടി അപേക്ഷകരുടെ പേരിൽ അനുവദിച്ച് പുതിയ പട്ടയം നൽകുന്നതിനും 1 മുതൽ 7 വരെയുള്ള ക്രമനമ്പരിലെ അപേക്ഷകരുടെ ഊന്നിവലപ്പാടുകൾ മേൽപ്പറഞ്ഞപ്രകാരം മാററിക്കൊടുക്കുന്നതിനും ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി രണ്ടുമാസത്തിനകം ബന്ധപ്പെട്ട രേഖകൾ സഹിതം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസർക്ക് പരാതി സമർപ്പിക്കേണ്ടതാണ്. നിശ്ചിത സമയത്തിനകം പരാതികളൊന്നും ലഭിക്കാത്തപക്ഷം ടി അപേക്ഷകർക്ക് മേൽപ്പറഞ്ഞപ്രകാരം ഊന്നിവലപ്പാടുകൾ മാററിക്കൊടുക്കുകയും അതോടൊപ്പം പോക്കുവരവ് ചെയ്യുന്നതിന് അപേക്ഷിച്ചവരുടെ പേരിൽ പുതിയ പട്ടയം നൽകുന്നതായിരിക്കും.

(ഒപ്പ്)
ഫിഷറീസ് ഡെപ്യൂട്ടി ഡയറക്ടർ

കൊല്ലം.

Reg. No. KL/TV/(N)/12




# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 27th March 1984/7th Chaithra 1906 (Saka) [No. 13

## PART III

# Forest Department

### TRIVANDRUM DIVISION

ലേലപ്പരസ്യം

ജി2–2678/79. 1984 മാർച്ച് 14.

താഴെ പറയുന്ന റെയിഞ്ചുകളിലെ വിവിധ ഫോറസ്റ്റു കേസുകളിൽപെട്ട തൊണ്ടിത്തടികൾ, ഉരുപ്പടികൾ, വിറക്, കരി മുതലായവ അതാത് റെയിഞ്ചാഫീസുകളിൽ വെച്ച് സാധാരണ ഫോറസ്റ്റു ഡിപ്പോകളിലെ ലേല വ്യവസ്ഥകൾക്ക് വിധേയമായി താഴെ വിവരിക്കുന്ന തീയതികളിൽ പകൽ 3 മണിക്ക് പരസ്യമായി ലേലം ചെയ്യുന്നതാണ്. ലേലത്തിന് നിശ്ചയിച്ചിരിക്കുന്ന തീയതികൾ അവധി ദിവസങ്ങളായി പ്രഖ്യാപിക്കപ്പെടുന്നപക്ഷം അടുത്ത പ്രവർത്തിദിവസം നിശ്ചിതസമയത്ത് ലേലം നടക്കുന്നതായിരിക്കും. കൂടുതൽ വിവരങ്ങൾ ബന്ധപ്പെട്ട റെയിഞ്ചാഫീസിൽ നിന്നോ ഈ ഓഫീസിൽ നിന്നോ നേരിട്ടറിയാവുന്നതാണ്.

| | | | |
|---|---|---|---|
| പരുത്തിപ്പള്ളി | 11–4–1984 | 2–5–1984 | 4–6–1984 |
| റെയിഞ്ച് | 26–4–1984 | 23–5–1984 | 26–6–1984 |
| പാലോട് | 12–4–1984 | 3–5–1984 | 5–6–1984 |
| റെയിഞ്ച് | 27–4–1984 | 24–5–1984 | 25–6–1984 |
| കുളത്തൂപ്പുഴ | 13–4–1984 | 4–5–1984 | 6–6–1984 |
| റെയിഞ്ച് | 28–4–1984 | 25–5–1984 | 28–6–1984 |

വി. ഗോപിനാഥൻ,
ഡെപ്യൂട്ടി കൺസർവേറ്റർ ഓഫ് ഫോറസ്റ്റ്സ്.

തിരുവനന്തപുരം.

---

### THENMALA DIVISION

തടിലേലപ്പരസ്യം

നമ്പർ സി. 1–4507/78. 1984 മാർച്ച് 14.

ഈ ഡിവിഷനിലെ ആര്യങ്കാവ് റെയിഞ്ചിൽപെട്ട ഇടപ്പാളയം 1977 കൺവർഷൻ കൂപ്പിൽ നിന്നും, കാൺട്രാക്റ്റർ കഴുതുരുട്ടി കേശവമന്ദിരത്തിൽ ശ്രീ. കെ. കേശവന്റെ നഷ്ടോത്തരവാദിത്വത്തിൽ ഡിപ്പാർട്ടുമെന്റലായി ശേഖരിച്ചതും, ടി കൂപ്പ് റോഡുകളുടെ വശങ്ങളിലുള്ള ഡമ്പിംഗ് സൈറ്റിൽ അട്ടിവെച്ചിരിക്കുന്നതും അടിയിൽ പട്ടികയിൽ വിവരിക്കുന്നതുമായ തടികളും വിറകും 15–3–1983–ലെ കേരളാ ഗസറ്റിൽ ഫോറസ്റ്റ് ഷീറ്റിൽ 135 മുതൽ 138 വരെ വശങ്ങളിൽ കൊല്ലം കൺസർവേറ്റർ അവർകളുടെ ക്യൂ. എ. 2-2620/81 തീയതി 24–2–1983–ാം നമ്പർ പരസ്യത്തിൽ വിവരിക്കുന്ന സർക്കാർ തടിഡിപ്പോ ലേലവ്യവസ്ഥകൾക്കും തത്സംബന്ധമായ മറ്റു നിബന്ധനകൾക്കും വിധേയമായി 1984 ഏപ്രിൽ മാസം 26–ാം തീയതി പകൽ പത്തു (10) മണിക്ക് ടി കൂപ്പിൽ വച്ച് തെന്മല ഡെപ്യൂട്ടി കൺസർവേറ്ററോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലദിവസം പൊതു ഒഴിവായി വന്നാൽ അടുത്ത പ്രവർത്തിദിവസം നിശ്ചിത സമയത്തും നിശ്ചിത സ്ഥലത്തും വച്ച് ലേലം നടത്തപ്പെടുന്നതാണ്. . ലേലത്തിൽ പങ്കു ചേരണമെന്ന് ആഗ്രഹിക്കുന്നവർ ലേലത്തിനു മുമ്പായി തടികളും വിറകും പരിശോധിച്ച് ബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതാണ്. ലേലത്തിനുശേഷം തടികളുടെയും വിറകിന്റെയും നൽപ്പുതിൽപ്പുകളെ സംബന്ധിച്ചും മറ്റുമുള്ള പരാതികൾ പരിഗണിക്കുന്നതല്ല. കൂടുതൽ വിവരങ്ങൾക്ക് ഗസററ് പരസ്യം നോക്കുകയോ ഈ ആഫീസിലോ ആര്യങ്കാവ് റെയിഞ്ചാഫീസിലോ അന്വേഷിക്കുകയോ ചെയ്യേണ്ടതാണ്.

പട്ടിക

1. റെയിഞ്ചിന്റെ പേര്.—ആര്യങ്കാവ്.
2. കൂപ്പിന്റെ പേര്.—1977 കൺവർഷൻ, കൂപ്പ് ഇടപ്പാളയം.
3. തടിയുടെയും വിറകിന്റെയും വിവരങ്ങൾ.

| തടികളുടെ ഇനം | എണ്ണം | ഉദ്ദേശം ക്യു. മീററർ |
|---|---|---|
| (1) | (2) | (3) |
| കുളവ് | 78 | 56.440 |
| തേമ്പാവ് | 5 | 1.187 |
| മൈല | 35 | 17.962 |
| വെന്തേക്ക് | 50 | 32.859 |
| കമ്പകം | 68 | 41.741 |
| നാങ് | 47 | 30.156 |

| (1) | (2) | (3) |
|---|---|---|
| മരുതി | 7 | 5.199 |
| മഞ്ഞക്കടമ്പ് | 11 | 8.472 |
| ആഞ്ഞിലി | 14 | 5.431 |
| തേക്ക് II | 5 | 1.516 |
| ടി III | 5 | 0.931 |
| ടി IV | 3 | 0.410 |
| പേക്കാട്ടുക്ക | 11 | 11.103 |
| ഉന്നം | 6 | 2.701 |
| തിററിപ്പാവ് | 3 | 1.256 |
| അകിൽ | 10 | 9.174 |
| കരിന്താളി | 2 | 0.866 |
| പ്ലാവ് | 3 | 1.211 |
| തേക്ക്കഴ II സി. | 1 | |
| ആകെ തടി | 363X228.615ക്യൂ. മീററർ | |
| തേക്കുകഴ | 1 എണ്ണം | |
| ഈട്ടിവിറക് | 1 മെ. ടൺ | |
| തേക്ക് വിറക് | 1 മെ. ടൺ | |

4. ലേലത്തീയതി.—26–4–1984 രാവിലെ 10 മണി.

5. നിരതദ്രവ്യം.—ആയിരം (1000) രൂപ.

കെ. ധർമ്മപാലൻ,
ഡെപ്യൂട്ടി കൺസർവേറർ ഓഫ് ഫോറസ്റ്റ്സ്.

തെൻമല.

## PUNALUR DIVISION

തടിലേലപ്പരസ്യം

പി.സി.2–4774/78. 1984 മാർച്ച് 3.

ഈ ഡിവിഷനിൽപെട്ട പത്തനാപുരം റെയിഞ്ചിൽ കറവൂർ IV–ാം നമ്പർ കൂപ്പിൽ നിന്നും ഡിപ്പോയിൽ ഇറക്കുന്നതിനുവേണ്ടി ശേഖരിച്ചു വച്ചിട്ടുള്ള അടിയിൽ പട്ടികയിൽ പറയുന്ന തടികൾ 4–4–1984–ാം തീയതി രാവിലെ 11 മണിക്ക് 15–3–1983–ലെ കേരളാ ഗവൺമെൻറ് ഫോറസ്ററ് ഷീററ് 135 മുതൽ 138 വരെയുള്ള പേജുകളിൽ കൊല്ലം സർക്കിൾ കൺസർവേറർ പരസ്യപ്പെടുത്തിയിട്ടുള്ള ലേലനിബന്ധനകൾക്ക് വിധേയമായി പുനലൂർ ഡിവിഷണൽ ഫോറസ്ററാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് പത്തനാപുരം റെയിഞ്ചാഫീസിലോ ഈ ആഫീസിലോ ആഫീസ് സമയങ്ങളിൽ അന്വേഷിക്കുക.

പട്ടിക

| റെയിഞ്ച് | വിൽക്കുന്ന തടിയുടെ വിവരം | | | ലേലസ്ഥലവും തിയതിയും സമയവും |
|---|---|---|---|---|
| പത്തനാപുരം | | എണ്ണം | ക്യു.മീററർ | |
| | മരുതി | 8 x | 5.834 | 4–4–1984 |
| | മൈല | 1 x | 0.449 | പകൽ 11 മണിക്ക് |
| | വെന്തേക്ക് | 53 x | 34.485 | കറവൂർ |
| | ഇരുൾ | 4 x | 2.249 | കൂപ്പു നമ്പർ |
| | മഞ്ഞക്കടമ്പ് | 9 x | 9.535 | IV–നകം |
| | കരിഞ്ഞഴ | 8 x | 5.954 | |

കെ. കെ. ശ്രീവാസ്തവാ,
ഡിവിഷണൽ ഫോറസ്ററാഫീസർ

പുനലൂർ.

## TIMBER SALES DIVISION, PUNALUR

പുനർലേലപ്പരസ്യം

നമ്പർ A4–3141/83. 1984 മാർച്ച് 14.

ഈ ഡിവിഷനിൽപ്പെട്ട കോന്നി ഡിപ്പോയിൽ നിന്നും 14–11–1983–ലെ ലേലത്തിൽ താഴെ പട്ടികയിൽ പറയുന്ന ആൾ പിടിച്ചിരുന്നതും പട്ടികയിൽ വിവരിച്ചിരിക്കുന്നതുമായ തടികൾ ടിയാൻ ലേലനിബന്ധനയനുസരിച്ച് ബാക്കി പണം ഒടുക്കി നീക്കം ചെയ്യാൻ വീഴ്ച വരുത്തിയിരിക്കുന്നതിനാൽ ടി തടികൾ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ 15–3–1983–ലെ കേരളാ ഗവൺമെൻറ് ഗസററ് ഫോറസ്ററ് ഷീററ് കൊല്ലം 135 മുതൽ 138 വരെയുള്ള പേജുകളിൽ സർക്കിൾ കൺസർവേറർ പരസ്യപ്പെടുത്തിയിട്ടുള്ള ലേലനിബന്ധനകൾക്കു വിധേയമായി 1984 ഏപ്രിൽ മാസം 19–ാം തീയതി കോന്നി ഡിപ്പോയിൽവെച്ച് പുനലൂർ ടിംബർ സെയിൽസ് ഡിവിഷണൽ ഫോറസ്ററാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി പുനർലേലത്തിൽ - വിൽക്കുന്നതാണ്.

| വീഴ്ചക്കാരന്റെ പേരുവിവരം | ഇനവിവരം | | എണ്ണം | അളവ് ക്യൂ. മീററർ |
|---|---|---|---|---|
| ശ്രീ. എ. ഗോപിനാഥൻ, | മരുതി | IB | 21 | 20.171 |
| ലക്ഷ്മിഭവൻ, | മരുതി | IIB | 14 | 8.647 |
| കടപ്പാക്കട, കൊല്ലം | തേക്ക് | IIB | 16 | 7.227 |
| | മൊത്തം | | 51 | 36.045 |

ജി. സോമശേഖരപിള്ള,
ഡിവിഷണൽ ഫോറസ്ററാഫീസർ.

പുനലൂർ.

## KONNI DIVISION

(1)

ലേലപ്പരസ്യം

നമ്പർ.കെ.എൻ.സി1–1626/84 1984 മാർച്ച് 15.

ഈ ഡിവിഷനിലെ നടുവത്തുമൂഴി റെയിഞ്ചിൽ പെട്ട വിവിധ തേക്കുതോട്ടങ്ങളിൽ നിന്നും ഇടവെട്ടി ശേഖരിച്ചിട്ടുള്ളതും അതാതു തേക്കുതോട്ടങ്ങളിലെ റോഡരികുകളിലും നടുവത്തുമൂഴി ഡംബിംഗ് സൈററിലും അട്ടിവച്ചിരിക്കുന്നതുമായ തേക്കു തടികളും കഴകളും മററും താഴെ പട്ടികയിൽ കാണിച്ചിരിക്കുന്ന സ്ഥലത്തും സമയത്തും വച്ച് സർക്കാർ ഡിപ്പോകളിൽ തടിലേലം സംബന്ധിച്ച് നിലവിലുള്ള ലേലവ്യവസ്ഥകൾക്കു വിധേയമായി കോന്നി ഡെപ്യൂട്ടി കൺസർവേററോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണ്. ലേല ദിവസം ഒഴിവായി വന്നാൽ ലേലം അടുത്ത പ്രവർത്തി ദിവസം അതേ സമയത്തും സ്ഥലത്തും വച്ച് നടത്തുന്നതായിരിക്കും. ലേലത്തിൽ ചേരണമെന്നുള്ളവർ ലേലത്തിനു മുൻപായി കഴകളും, തടികളും മററും പരിശോധിച്ച് നൽപ്പുതിൽപ്പുകൾ ബോദ്ധ്യപ്പെട്ടു കൊള്ളേണ്ടതും, ലേലത്തിനുശേഷം അതു സംബന്ധമായ പരാതികളൊന്നും സ്വീകാര്യമല്ലാത്തതുമാകുന്നു.

നിരതദ്രവ്യം.—5,000 രൂപ

പട്ടിക

| ക്രമ നമ്പർ | അട്ടിശേഖരം ചെയ്തിരിക്കുന്ന സ്ഥലം | ഇനം | | | ലേലസ്ഥലവും തീയതിയും |
|---|---|---|---|---|---|
| 1 | 1968 മണ്ണീറ തേക്കുതോട്ടം | തേക്കുകഴകൾ | 1—ാം തരം | 3 എണ്ണം | നടുവത്തുമൂഴി റെയിഞ്ചാഫീസ് 11—4—1984 10 മണിമുതൽ 11 മണിവരെ |
| | | | 2—ാം തരം | 20 .. | |
| | | | 3—ാം തരം | 83 .. | |
| | | | 4—ാം തരം | 6752 .. | |
| | | | 5—ാം തരം | 449 .. | |
| 2 | 1974 പറക്കുളം തേക്കുതോട്ടം | ടി | 3—ാം തരം | 1558 .. | |
| | | | 4—ാം തരം | 2750 .. | |
| | | | 5—ാം തരം | 850 .. | |
| 3 | നടുവത്തുമൂഴി ഡമ്പിംഗ് സൈററ് | ടി | 1—ാം തരം | 331 .. | നടുവത്തുമൂഴി ഡമ്പിംഗ് സൈററ് 11—4—1984 പകൽ 11 മണി മുതൽ 1 മണി വരെ |
| | | | 2—ാം തരം | 482 .. | |
| | | തേക്കുതടി | 1—ാം തരം | 14.786 ക്യു. മീ. | |
| | | | 2—ാം തരം | 19.588 .. | |
| | | | 3—ാം തരം | 37.161 .. | |
| 4 | ടി | ഈട്ടിത്തടി | | 2.178 .. | |
| 5 | 1936 മണ്ണാറപ്പാറ തേക്കുതോട്ടം | തേക്കുകഴകൾ | 1—ാം തരം | 535 എണ്ണം | 1936, 1937 മണ്ണാറപ്പാറ തേക്കു തോട്ടം 11—4—1984 പകൽ 3 മണി |
| | | ടി | 2—ാം തരം | 982 .. | |
| | | ടി | 3—ാം തരം | 285 .. | |
| | | ടി | 4—ാം തരം | 165 .. | |
| | | തേക്കുതടികൾ | | 107.072 ക്യു. മീ. | |
| 6 | 1937 മണ്ണാറപ്പാറ തേക്കുതോട്ടം | തേക്കുകഴകൾ | 1—ാം തരം | 84 എണ്ണം | |
| | | | 2—ാം തരം | 214 .. | |
| | | | 3—ാം തരം | 150 .. | |
| | | | 4—ാം തരം | 107 .. | |
| | | തേക്കുതടി | | 13.618 ക്യു. മീ. | |

(2)

തൊണ്ടി ലേലപ്പരസ്യം

നമ്പർ. കെ.എൻ. സി. 5—7715/81. 1984 മാർച്ച് 8.

കോന്നി ഡിവിഷനിൽപ്പെട്ട കോന്നി, നടുവത്തുമൂഴി, മണ്ണാറപ്പാറ എന്നീ റെയിഞ്ചുകളിലെ വിവിധ കേസുകളിൽപ്പെട്ട തൊണ്ടിത്തടികൾ, ഉരുപ്പടികൾ, വിറക് മുതലായവ അതാതു റെയിഞ്ചുകളിൽ വച്ച് അതാതിനു നേരെ കാണിച്ചിരിക്കുന്ന തീയതികളിൽ പകൽ 11 മണിക്ക് താഴെ പറയുന്ന ലേലവ്യവസ്ഥകൾക്കു വിധേയമായി കോന്നി ഡിവിഷണൽ ഫോറസ്ററാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. നിർദ്ദിഷ്ട ദിവസം പൊതു ഒഴിവു ദിവസമായി പ്രഖ്യാപിക്കപ്പെടുന്ന പക്ഷം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സ്ഥലത്തും സമയത്തും വച്ച് ലേലം നടത്തുന്നതായിരിക്കും.

ലേല നിബന്ധനകൾ 10—1—1984-ലെ കേരള ഗവൺമെൻറ് ഗസററ് ഫോറസ്ററ് ഷീററ് 11-ം, 12-ം പേജുകളിൽ വിവരിച്ചിട്ടുള്ളതാകുന്നു.

നിരതദ്രവ്യം.—100 രൂപ

പട്ടിക

| സ്ഥാപനത്തിൻെറ പേര് | ലേലത്തീയതി | | |
|---|---|---|---|
| | ഏപ്രിൽ | മേയ് | ജൂൺ |
| മണ്ണാറപ്പാറ റെയിഞ്ച്. | 24—4—1984 | 25—5—1984 | 22—6—1984 |
| നടുവത്തുമൂഴി റെയിഞ്ച് | 26—4—1984 | 28—5—1984 | 25—6—1984 |
| കോന്നി | 17—4—1984 | 18—5—1984 | 15—6—1984 |
| റെയിഞ്ച് | 27—4—1984 | 30—5—1984 | 29—6—1984 |

കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ, നടുവത്തുമൂഴി, കോന്നി, മണ്ണാറപ്പാറ എന്നീ റെയിഞ്ചാഫീസുകളിലോ അന്വേഷിക്കേണ്ടതാണ്.

കോന്നി.

പി. എസ്. എൻ. റാവുത്തർ,
ഡെപ്യൂട്ടി കൺസർവേററർ ഓഫ് ഫോറസ്ററ്സ്.

## KOTTAYAM DIVISION

തേക്കുകഴ, തടി പുനർലേലപ്പരസ്യം

ഇ1-4402/83. 1984 മാർച്ച് 8.

26—8—1983-ൽ എരുമേലി റെയിഞ്ചാഫീസിൽ വച്ച് നടന്ന ലേലത്തിൽ 20, 21/83 ലോട്ടുകളിൽപ്പെട്ട 91 തേക്കുതടികളും 36, 37, 38, 43, 51/83 എന്നീ ലോട്ടുകളിൽപ്പെട്ട 135 വിവിധയിനം തേക്കുകഴകളും ശ്രീ പി. കെ. സത്യപാലൻ, തടത്തിൽ വീട്, കനകപ്പലം, എരുമേലി എന്നയാളും 55, 57, 58, 60, 61, 63, 64, 68 മുതൽ 73 വരെയും 78 മുതൽ 88/83 വരെയുമുള്ള ലോട്ടു നമ്പരുകളിൽപ്പെട്ട 2370 വിവിധയിനം തേക്കുകഴകൾ ശ്രീ. പി. എ. തോമസ്, പി. എ. തോമസ് ആൻറ് കമ്പനി, മുണ്ടക്കയം, എന്നയാളും ലേലം വിളിച്ചിട്ടുള്ളതും ടിയാൻമാർ ലേലനിബന്ധനപ്രകാരം ബാക്കി തുക, വിൽപ്പന നികുതി മുതലായവ അടയ്ക്കുന്നതിന് വീഴ്ച വരുത്തിയിട്ടുള്ളതുമൂലം നിക്കം ചെയ്യാതെ കിടക്കുന്നതാകയാൽ ടി തേക്കുതടികളും കഴകളും ടിയാൻമാരുടെ നഷ്ടോത്തരവാദിത്വത്തിൽ എരുമേലി റെയിഞ്ചാഫീസിൽവച്ച് 26—4—1984 പകൽ 11 മണിക്ക് കോട്ടയം ഡിവിഷണൽ ഫോറസ്ററാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറേറതെങ്കിലും ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ ചേരാൻ ആഗ്രഹിക്കുന്നവർ ലേലത്തിനു മുൻപായി 1000 (ആയിരം) രൂപ നിരതദ്രവ്യം കെട്ടി വയ്ക്കേണ്ടതാണ്. 20—12—1983-ലെ

കേരളാ ഗവൺമെൻറ് ഗസററ് ഫോറസ്ററ് ഷീററിൽ 565 മുതൽ 568 വരെയുള്ള പേജുകളിൽ കൊടുത്തിട്ടുള്ള പെരുമ്പാവൂർ തടി വിൽപ്പന ഡിവിഷനിലെ 5–12–1983-ാം തീയതിയിലെ ടി2–9557/83 പരസ്യത്തിലെ ലേലവ്യവസ്ഥകൾ ലേലത്തിനു ബാധകമായിരിക്കും. ലേലത്തിനു നിശ്ചയിച്ചിട്ടുള്ള ദിവസം പൊതു ഒഴിവായി വന്നാൽ അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്തും സ്ഥലത്തും വച്ച് പ്രസ്തുത ലേലം നടത്തുന്നതാണ്.

പുനർലേലം ചെയ്യുന്ന കഴകളുടെ വിവരം

| | | | | |
|---|---|---|---|---|
| തേക്കുതടി | 91 | എണ്ണം | 14.117 | ക്യു. മീററർ |
| തേക്കുകഴ | II | ബി | 100 | എണ്ണം |
| .. | II | സി | 35 | .. |
| " | III | | 85 | " |
| " | IV | | 1285 | " |
| .. | V | | 1000 | .. |

സി. കെ. ആൻറണി,
ഡിവിഷണൽ ഫോറസ്ററ് ആഫീസർ.

കോട്ടയം.

## TIMBER SALES DIVISION, KALADY

(1)

ഈട്ടി ലേലപ്പരസ്യം

കെ.എ2–764/84. 1984 മാർച്ച് 13.

ഈ ഡിവിഷനിൽപ്പെട്ട മുടിക്കൽ ഡിപ്പോയിൽ അട്ടിവെച്ചിരിക്കുന്ന ഈട്ടിത്തടികൾ താഴെ പട്ടികയിൽ കൊടുത്തിരിക്കുന്ന സ്ഥലത്തും സമയത്തും കാലടി ടിമ്പർ സെയിൽസ് ഡിവിഷണൽ ഫോറസ്ററാഫീസറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ, പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

ലേലം 20–12–1983-ൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള കേരള ഗസററിലെ 560 മുതൽ 564 വരെയുള്ള പേജുകളിൽ വിവരിക്കുന്ന ലേലനിബന്ധനകൾക്ക് വിധേയമായിരിക്കും. കൂടുതൽ വിവരങ്ങൾക്ക് മുടിക്കൽ ഡിപ്പോയിൽ അന്വേഷിക്കുക.

നിരതദ്രവ്യം.—1000 രൂപ.

പട്ടിക

ഡിപ്പോയുടെ പേര്.—മുടിക്കൽ

ലേലത്തീയതിയും സമയവും.—18–4–1984, 10 a.m.

| | | |
|---|---|---|
| തടികളുടെ ഇനം | | ക്യു. മീ. |
| ഈട്ടിത്തടി | 1-ാം തരം | 25 |
| .. | 2-ാം തരം | 30 |
| .. | 3-ാം തരം | 15 |
| .. | 4-ാം തരം | 10 |

(2)

ലേല നിബന്ധനകൾ

No. KA2-2862/83. 1984 മാർച്ച് 7.

1. (എ) ഓരോ ഡിപ്പോയിലും അതാതിനു നിശ്ചയിച്ചിരിക്കുന്ന തീയതികളിൽ ലേലംനടത്തുന്നതായിരിക്കും. പത്തുമണിക്കു തന്നെ ലേലം തുടങ്ങുന്നതായിരിക്കും. ലേലദിവസം പൊതുഒഴിവുദിവസമാകുന്നതായാൽ ആ ലേലം നടത്തുന്നതല്ല.

(ബി) സാധാരണ തടികൾ ജാതിയും തരവും തിരിച്ച് സൗകര്യമുള്ള ലോട്ടുകളായി ലേലത്തിൽ വിൽക്കുന്നതാണ്. ഒരേ ജാതിയിലും തരത്തിലുമുള്ള തടികൾ മാത്രമേ ഒരു ലോട്ടിൽ ഉൾപ്പെടുത്തുകയുള്ളു. അങ്ങനെയുള്ള ഓരോ ലോട്ടും തേക്കും ഈട്ടിയും ഒഴിച്ച് ഇതര ഇനത്തിൽപ്പെട്ടവ ഇരുപതു ഘനമീറററിൽ കവിയാത്തതായിരിക്കും.

(സി) കയററുമതി ഇനത്തിലോ അളവിലോ പെട്ട തേക്ക്, ഈട്ടി എന്നീ ഇനത്തിൽപ്പെട്ട ഓരോ തടിയും ഓരോ പ്രത്യേക ലോട്ടുകളായും പ്രസ്തുത ഇനത്തിൽതന്നെയുള്ള മററുതടികൾ തേക്ക് 10 ഘനമീറററിൽ കവിയാതെയും ഈട്ടി 5 ഘനമീറററിൽ കവിയാതെയുമുള്ള ലോട്ടുകളായും ലേലത്തിൽ വിൽക്കുന്നതാണ്.

(ഡി) കൂടാതെ ലേലം നടത്തുന്ന ഉദ്യോഗസ്ഥന് യുക്തമെന്നു തോന്നുന്നപക്ഷം ഒരു ലേലത്തിൽ ഒരേ ഇനത്തിലും തരത്തിലും പെട്ട വെള്ളമരങ്ങൾ കുറച്ചു ലോട്ടുകൾ ഒന്നിച്ചു ചേർത്ത് വിൽക്കുന്നതിന് അധികാരമുണ്ടായിരിക്കും. എന്നാൽ ഇത് അഞ്ചുലോട്ടുകളിൽ അധികരിക്കുകയില്ല. ലേലത്തിൽ വയ്ക്കുന്ന ലോട്ടുകളുടെ എണ്ണത്തിൽ കൂടുതൽകുറവുവരുത്താൻ ലേലം നടത്തുന്ന ഉദ്യോഗസ്ഥന് അധികാരമുണ്ടായിരിക്കും.

2. (എ) ലേലത്തിൽ ചേരാൻ ഉദ്ദേശിക്കുന്നവർ ലേലം തുടങ്ങുന്നതിനു മുൻപുതന്നെ നിരതദ്രവ്യമായി 1000 രൂപ കെട്ടിവയ്ക്കേണ്ടതും കൂടാതെ ലേലനോട്ടീസിലെ നിബന്ധനകൾ സ്വീകരിച്ചതായി നോട്ടീസിൽ ഒപ്പിട്ടുകൊടുക്കേണ്ടതുമാണ്. കയററുമതിക്കു കൊള്ളാവുന്ന ഈട്ടിത്തടി ലേലത്തിൽ 1000 രൂപ പ്രത്യേകം നിരതദ്രവ്യം ഒടുക്കേണ്ടതാണ്. യാതൊരു കാരണവും പറയാതെ ഏതെങ്കിലും ആളിൽ നിന്നും നിരതദ്രവ്യം സ്വീകരിക്കാതിരിക്കാനും അങ്ങനെയുള്ള ആളെ ലേലത്തിൽ പങ്കെടുപ്പിക്കാതിരിക്കുന്നതിനും ലേലം നടത്തുന്ന ഉദ്യോഗസ്ഥന് അധികാരമുണ്ടായിരിക്കുന്നതാണ്.

(ബി) ലേലത്തിൽ തടികൾ, കഴ, വിറക്, മുതലായവ പിടിക്കാത്തവരുടെ നിരതദ്രവ്യം ലേലത്തിനുശേഷം തിരികെ കൊടുക്കുന്നതാണ്.

(സി) തടി, കഴ, വിറക് മുതലായവ ലേലത്തിൽ പിടിക്കുന്നവരുടെ നിരതദ്രവ്യം താഴെ 10 (എ) യിൽ പറയുന്ന മൂന്നിൽ ഒന്നു തുകയിലേക്കായി സർക്കാർ കൈവശം വയ്ക്കുന്നതും അപ്രകാരമുള്ള സംഖ്യ ലേലക്കാരൻ ഏതെങ്കിലും നിബന്ധന അനുസരിക്കാത്ത പക്ഷം സർക്കാരിലേക്ക് മുതൽ കൂട്ടുന്നതുമായിരിക്കും.

(ഡി) മററാളുകൾക്കോ കമ്പനിക്കോ വേണ്ടി ലേലത്തിൽ പങ്കുചേരുന്നയാളുകൾ ആർക്കുവേണ്ടി ലേലത്തിൽ ചേരുന്നുവോ ആ ആളിൻെറയോ കമ്പനിയുടെയോ പക്കൽ നിന്നും കേരള സർക്കാർ ഇരുപതു രൂപ മുദ്രപത്രത്തിൽ മുക്ത്യാർ ലേലത്തിനു മുമ്പ് ഹാജരാക്കേണ്ടതാണ്.

(ഇ) ലേലം തീർന്നാൽ ഉടൻ കൂടുതൽ വിലയ്ക്ക് വിളികേട്ട ആൾ ലേല രജിസ്ററിൽ എഴുതിയിട്ടുള്ള വിവരങ്ങൾ സമ്മതിച്ചതായി ടി രജിസ്ററിൽ ഒപ്പിട്ടു കൊടുക്കേണ്ടതാകുന്നു.

(എഫ്) ലേലം നടത്തുന്നതിന് പ്രതികൂലമായി ബാധിക്കുന്ന തരത്തിലുള്ള പ്രവർത്തികളിൽ ഏർപ്പെടുന്ന ഏതൊരാളേയും അന്നത്തെ ലേലത്തിൽ പങ്കെടുപ്പിക്കാതിരിക്കാനുള്ള അധികാരം ലേലം നടത്തുന്ന ഉദ്യോഗസ്ഥന് ഉണ്ടായിരിക്കുന്നതാണ്.

(ജി) ലേലത്തിൽ പങ്കെടുക്കുന്നവർ ഒത്തുചേർന്ന് ലേല വസ്തുക്കൾക്ക് ശരിയായി വിലകിട്ടാത്ത രീതിയിൽ പ്രവർത്തിക്കുന്നതായി ബോദ്ധ്യപ്പെട്ടാൽ പ്രസ്തുത ലേലം നിർത്തിവയ്ക്കുന്നതിന് ലേലം നടത്തുന്ന ഉദ്യോഗസ്ഥന് അധികാരമുണ്ടായിരിക്കും.

3. (എ) അധികാരമുള്ള ഉദ്യോഗസ്ഥന്റെ ഉത്തരവിനെ ആസ്പദമാക്കിയിട്ടായിരിക്കും ലേലം സ്ഥിരപ്പെടുത്തുന്നത്. എന്നാൽ ടി ഉദ്യോഗസ്ഥന് യാതൊരു കാരണവും പറയാതെ ലേലം സ്ഥിരപ്പെടുത്തുന്നതിനോ നിരാകരിക്കുന്നതിനോ ഉള്ള അധികാരം ഉണ്ടായിരിക്കുന്നതാണ്.

(ബി) അംഗീകരിച്ചിട്ടുള്ള ഫോറത്തിൽ ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ അറിയിക്കുന്നതും ടി ഫാറവും ബാക്കി ലേലത്തുക ഒടുക്കുവാനുള്ള കൗണ്ടർസൈൻഡ് ചെല്ലാനും സർട്ടിഫിക്കററ് ഓഫ് പോസ്ററിംഗിൽ അയയ്ക്കുന്നതുമാണ്.

(സി) അതാത് സമയത്തു നിശ്ചയിക്കുന്ന തറവില ലഭിച്ച ലോട്ടുകളുടെ ലേലത്തിന് മററു നിയമങ്ങൾക്കു വിധേയമായി സ്ഥലത്തുവച്ചു തന്നെ സ്ഥിരീകരണം (സ്പോട്ട് കൺഫർമേഷൻ) കൊടുക്കുന്നതും അതിൻപ്രകാരമുള്ള മുഴുവൻ വിലയും വിൽപ്പന നികുതിയും അടച്ച് തടികൾ നീക്കം ചെയ്യാവുന്നതുമാണ്.

4. ലേലം തുടങ്ങുന്നതിനുമുൻപ് ലേലക്കാരൻ തടികളുടെ ഗുണദോഷ സ്ഥിതിയും അളവുകളും തരംതിരിക്കലും ഇനവും നേരിട്ടുകണ്ട് ബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതാണ്. അതിൻമേലുള്ള പരാതികൾ ലേലം കഴിഞ്ഞതിനുശേഷം സ്വീകരിക്കുന്നതല്ല.

5. ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ തെര്യപ്പെടുത്തുന്ന തീയതിമുതൽ ലേലത്തിൽ പിടിച്ച തടികൾക്കും മററും അഗ്നിമൂലമോ വെള്ളപ്പൊക്കം കൊണ്ടോ മററു വല്ല കാരണവശാലുമോ നാശനഷ്ടം സംഭവിച്ചാൽ ആ നഷ്ടത്തിന് സർക്കാർ യാതൊരു കാരണവശാലും ഉത്തരവാദിയായിരിക്കുന്നതല്ല.

6. ഓരോ ലേലത്തിനും വിൽക്കപ്പെടുന്ന തടികളുടെ പൂർണ്ണ വിവരങ്ങൾ അതാതു ഡിപ്പോ ആഫീസർമാരിൽ നിന്നും അന്വേഷിച്ചാൽ അറിയാവുന്നതാണ്.

7. (എ) സർക്കാരിലേക്ക് എല്ലാ തുകകളും കൊടുത്തതിനുശേഷം അതാതു ഡിപ്പോ ആഫീസറാൽ കൊടുക്കപ്പെടുന്ന പാസ്സിൻപ്രകാരം തടികൾ രസീതു കൊടുത്ത് ഏറെറടുക്കുകയും സ്വന്തം ചെലവിൽ നീക്കം ചെയ്തുകൊള്ളേണ്ടതുമാണ്.

(ബി) തടികൾ നീക്കം ചെയ്യുന്നതിൽ ഡിപ്പാർട്ടുമെൻറു കോൺട്രാക്ടർമാർ ഉള്ള ഡിപ്പോയിൽ അവരുടെ സേവനം ഉപയോഗപ്പെടുത്തേണ്ടതും കാലാകാലങ്ങളിൽ നിശ്ചയിക്കുന്ന നിരക്കിൽ കൂലികൊടുക്കേണ്ടതുമാണ്.

8. വനംവകുപ്പിലെ ഏതെങ്കിലും ലേലത്തിൽ പങ്കുകൊണ്ട് ലേല നിബന്ധനകൾക്ക് വീഴ്ച വരുത്തിയിട്ടുള്ള യാതൊരാളിനേയും നേരിട്ടോ അധികാരപ്പെടുത്തപ്പെട്ട ഏജൻറു മുഖാന്തിരമോ ലേലത്തിൽ ചേരാൻ അനുവദിക്കുന്നതല്ല.

9. (എ) താഴെ വിവരിക്കുന്ന നിബന്ധനകൾ അനുസരിച്ച് ലേലക്കാരനിൽ നിന്നും ഈടാക്കുവാനുള്ള ഏതു തുകയും വേണ്ടിവന്നാൽ റവന്യൂ കുടിശ്ശികയായി പരിഗണിച്ച് നിലവിലുള്ളതും അപ്പോഴപ്പോൾ ഉണ്ടാകുന്ന ഭേദഗതികൾ അനുസരിച്ചും റവന്യൂ റിക്കവറി ആക്ടനുസരിച്ച് ഈടാക്കപ്പെടുന്നതാണ്.

(ബി) താഴെ വിവരിക്കുന്ന നിബന്ധനകൾ അനുസരിച്ച് ലേലക്കാരൻ അടയ്ക്കുവാനുള്ള തുകകൾ അടയ്ക്കാതെ വീഴ്ച വരുത്തിയാൽ ലേലക്കാരൻ അതേ സെയിൽസ് ഡിവിഷനിലോ സ്റേററിലെ മററു ഫോറസ്ററ് ഡിവിഷനിലോ നിന്ന് ലേലത്തിൽ പിടിച്ച മുഴുവൻതുകയും ഒടുക്കി നീക്കം ചെയ്യാതെ കിടക്കുന്ന തടികളും മററു ആസ്തികളും സർക്കാരിന് ഈടാക്കുവാനുള്ള മുഴുവൻതുകയും ഈടാക്കുന്നതുവരെ വിട്ടുകൊടുക്കുന്നതല്ലാത്തതും യുക്തമെന്നു തോന്നിയാൽ അത്തരം തടികളോ മററ് ആസ്തികളോ പുനർലേലം നടത്തി സർക്കാരിലേക്ക് വരുവാനുള്ള തുക ഈടാക്കുന്നതുമായിരിക്കും.

10. (എ) ലേലം വിളികേട്ടയാൾ ലേലം കഴിഞ്ഞാലുടൻ തന്നെ ലേല സംഖ്യയുടെ മൂന്നിൽ ഒന്ന് (⅓) നിക്ഷേപിച്ചിട്ടുള്ള നിരതദ്രവ്യം കഴിച്ച് ബാക്കിയുള്ള തുക ഒടുക്കിക്കൊള്ളേണ്ടതാകുന്നു. ഏററവും കുറഞ്ഞ മൂന്നിലൊന്നു തുക 1000 രൂപയും ഏററവും കൂടിയ മൂന്നിലൊന്നു തുക 5000 രൂപയും ആയിരിക്കുന്നതാണ്. യഥാർത്ഥ മൂന്നിലൊന്നു തുക 5000 രൂപയിൽ കൂടുതലായാലും നിരതദ്രവ്യം ഉൾപ്പെടെ 5000 രൂപ ഒടുക്കിയാൽ മതിയാകുന്നതാണ്. ലേല സംഖ്യ 1000 രൂപയോ അതിൽ കുറവോ ആണെങ്കിൽ മുഴുവൻ സംഖ്യയും അപ്പോൾ തന്നെ ഒടുക്കേണ്ടതാകുന്നു. അതിനു വീഴ്ച വരുത്തിയാൽ തൽസംബന്ധമായ ലേലം അസ്ഥിരപ്പെടുത്തി ലേലക്കാരൻ അടച്ചിട്ടുള്ള തുക മുഴുവൻ സർക്കാരിലേക്ക് മുതൽകൂട്ടുന്നതും ലേലക്കാരൻ പിടിച്ചിട്ടുള്ള തടികൾ മുതലായവ ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൻമേൽ വീണ്ടും ലേലം ചെയ്യുന്നതുമായിരിക്കും. എക്സ്പോർട്ടു ക്വാളിററി ഈട്ടിത്തടിയെ സംബന്ധിച്ചാണെങ്കിൽ ലേല ദിവസം പ്രത്യേകം ഒടുക്കേണ്ട തുക അവയുടെ വിലയുടെ മൂന്നിലൊന്നോ 5000 രൂപയോ ഏതാണു കുറവെന്നു വച്ചാൽ ആ തുകയിൽനിന്ന് നിരതദ്രവ്യം കുറച്ചുവരുന്ന തുകയായിരിക്കും. വെള്ളമരത്തടികൾ എന്ന ഇനത്തിൽ പെടുത്തി ലേലം ചെയ്യുന്ന തടികളുടെ കാര്യത്തിൽ ലേലം കഴിഞ്ഞാലുടൻ തന്നെ മൂന്നിലൊന്നു തുകയോ, അൻപതിനായിരം (50,000) രൂപയോ ഏതാണു കുറവെന്നു വച്ചാൽ അത് അടയ്ക്കേണ്ടതാണ്.

(ബി) ലേലത്തുകയുടെ ബാക്കി സംഖ്യ ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ തെര്യപ്പെടുത്തുന്ന നോട്ടീസ് ഡിപ്പോ ഓഫീസർ അയയ്ക്കുന്ന തീയതി മുതൽ 52 ദിവസത്തിനകമോ, 52-ാമത്തെ ദിവസം പൊതു ഒഴിവു ദിവസമായാൽ അതിനടുത്ത പ്രവർത്തി ദിവസമോ സംസ്ഥാനത്തെ ഏതെങ്കിലും ട്രഷറിയിൽ കൗണ്ടർസൈൻ ചെയ്ത ചെല്ലാൻ പ്രകാരം ഒടുക്കി ബന്ധപ്പെട്ട ഡിപ്പോ ഓഫീസർക്ക് ചെല്ലാൻ എത്തിക്കേണ്ടതാണ്. പ്രസ്തുത കാലാവധിക്കകം തുക ഒടുക്കുവാൻ വീഴ്ച്ച വരുത്തിയാൽ ആണ്ടിൽ .12 ശതമാനം പലിശയോടുകൂടി സംഖ്യ ഒടുക്കുന്നതിന് മുപ്പതു ദിവസത്തെ സമയം ഡിപ്പോ ആഫീസർ അനുവദിക്കുന്നതാണ്. പലിശ കണക്കാക്കുന്നതിന് 15 ദിവസത്തിൽ കുറവുള്ള കാലം കണക്കിലെടുക്കാതെയും 15 ദിവസമോ അതിൽ കൂടുതലോ എന്നാൽ ഒരു മാസത്തിൽ താഴെയോ ആയി വരുന്ന ദിവസം ഒരു മാസമായി കണക്കാക്കുന്നതുമാണ്. ബാക്കി സംഖ്യ മേൽവിവരിച്ച 30 ദിവസത്തിനകം ഒടുക്കാതിരുന്നാൽ തൽസംബന്ധമായ തടികളും മററും ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ തെര്യപ്പെടുത്തുന്ന നോട്ടീസ് തീയതി മുതൽ 112 ദിവസത്തിനകമുള്ള ഒരു ദിവസം ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലം ചെയ്യുന്നതിനുള്ള നടപടികൾ സെയിൽസ് ഡിവിഷണൽ ഫോറസ്ററാഫീസിൽ സ്വീകരിക്കുന്നതും എന്നാൽ അപ്രകാരം വീണ്ടും ലേലം ചെയ്യുന്നതിനു നിശ്ചയിച്ചിരിക്കുന്ന തീയതിക്ക് ഒരാഴ്ച്ച മുമ്പുവരെ ബാക്കി സംഖ്യയും 12 ശതമാനം പലിശയും തറവാടകയും 2½ ശതമാനം സർചാർജും, വീണ്ടും ലേലം നടത്തുവാൻ ചെലവാകുന്ന പരസ്യക്കൂലി തുടങ്ങിയ ചെലവുകളും ഒടുക്കി തടികൾ നീക്കം ചെയ്യാൻ സെയിൽസ് ഡിവിഷണൽ ഫോറസ്ററാഫീസർ അനുവദിക്കുന്നതാണ്. ബാക്കി തുക പണമായോ, ഷെഡ്യൂൾഡ് ബാങ്കുകളിൽ നിന്നുള്ള ഡിമാൻറ് ഡ്രാഫ്ററായോ അടയ്ക്കാൻ ലേലക്കാരെ അനുവദിക്കുന്നതാണ്. എന്നാൽ അത്തരം ഡ്രാഫ്ററുകൾ ബന്ധപ്പെട്ട ബാങ്കുകളിൽ മാറി സർക്കാർ ട്രഷറിയിൽ ചെല്ലാൻ പ്രകാരം അടച്ചു കഴിഞ്ഞതിനുശേഷമേ തടികൾ വിട്ടുകിട്ടുവാൻ ലേലക്കാരന് അവകാശമുള്ളൂ. ഡ്രാഫ്ററുകൾ മാറുന്നതിനു വേണ്ടിവരുന്ന കമ്മീഷൻ ലേലക്കാരൻ വഹിക്കേണ്ടതാണ്.

ബാക്കി സംഖ്യ ഒടുക്കുന്നതിനു വീഴ്ച വരുത്തിയാൽ തൽസംബന്ധമായ തടികളുടെയും മറ്റും ലേലം അസ്ഥിരപ്പെടുത്തി ലേലക്കാരൻ അടച്ചിട്ടുള്ള എല്ലാ തുകകളും സർക്കാരിലേക്ക് മുതൽകൂട്ടുന്നതും ടിയാനെ വീഴ്ചക്കാരനായി വീഴ്ചക്കാരുടെ ലിസ്റ്റിൽപ്പെടുത്തി ടിയാൻ പിടിച്ചിട്ടുള്ള തടികൾ മുതലായവ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൻമേൽ വീണ്ടും ലേലം ചെയ്ത് വിൽക്കുന്നതുമാണ്. അതിൽ വച്ച് ഗവൺമെന്റിനു നേരിടേണ്ടിവരുന്ന സകല നഷ്ടങ്ങൾക്കും ചെലവുകൾക്കും വീഴ്ച വരുത്തിയ ലേലക്കാരൻ ഉത്തരവാദി ആയിരിക്കുന്നതും, എന്നാൽ ലാഭമുണ്ടായിരുന്നാൽ ടിയാന് യാതൊരു അവകാശവും ഇല്ലാത്തതുമാകുന്നു.

(സി) ലേല സംഖ്യയിൽ ബാക്കി അടയ്ക്കേണ്ടുന്ന തുക ഇരുപതിനായിരം രൂപയിൽ കുറവായിരുന്നാൽ പ്രസ്തുത സംഖ്യ മുഴുവനും മേൽ വിവരിക്കപ്പെട്ട കാലാവധിക്കകം (52 ദിവസം) ഒന്നായി ഒടുക്കി തടി നീക്കം ചെയ്യേണ്ടതാണ്.

(ഡി) ലേല സംഖ്യയുടെ ബാക്കി തുക 20,000 (ഇരുപതിനായിരം) രൂപയിൽ കൂടുതലായും എന്നാൽ നാൽപ്പതിനായിരം രൂപയിൽ കുറവുമായിരുന്നാൽ രണ്ടു തവണകളായും, നാൽപ്പതിനായിരം രൂപയിൽ കൂടിയും എന്നാൽ അറുപതിനായിരം രൂപയിൽ കുറവുമായിരുന്നാൽ മൂന്നു തവണകളായും അറുപതിനായിരം രൂപയിൽ കൂടുതലും എൺപതിനായിരം രൂപയിൽ അധികരിക്കാതെയുമിരുന്നാൽ നാലു തവണകളായും എൺപതിനായിരം രൂപയ്ക്കുമേൽ ഒരു ലക്ഷം രൂപവരെ അഞ്ചു തവണകളായും ഒരു ലക്ഷം രൂപയിൽ കൂടിയതുക ടി ക്രമാനുസരണമുള്ള തവണകളായും അടയ്ക്കാൻ അനുവദിക്കുന്നതാണ്. അപ്രകാരമുള്ള എല്ലാ സന്ദർഭങ്ങളിലും ലേലക്കാരൻ മുൻകൂറായി ഒടുക്കിയിട്ടുള്ള അയ്യായിരം രൂപ ഏറ്റവും ഒടുവിലത്തെ തവണയിൽ മാത്രം തട്ടിക്കഴിക്കുന്നതായിരിക്കും. എന്നാൽ ഈ തവണകളെല്ലാം ലേലം സ്ഥിരപ്പെടുത്തി അറിയിപ്പയയ്ക്കുന്ന തീയതി മുതൽ 52 ദിവസത്തിനകമോ മുകളിൽ 10 (ബി) യിൽ നിർദ്ദേശിച്ച പ്രകാരമോ അടച്ചു തീർക്കേണ്ടതാണ്.

(ഇ) ജി. ഒ. (എം. എസ്സ്.) 284/80/എ. ഡി./ തീയതി 28-7-1980 പ്രകാരം കാലടി സെയിൽസ് ഡിവിഷണൽ ഫോറസ്റ്റ് ആഫീസർക്ക് യുക്തമെന്നു തോന്നിയാൽ പണമടച്ച ലോട്ടുകളിൽപ്പെട്ട തടികൾ നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്.

(എഫ്) നിലവിലുള്ള നിരക്കിൽ മൊത്തം തുകയുടെ വിൽപന നികുതി ആദ്യതവണയോടുകൂടിത്തന്നെ അടച്ചു തീർക്കേണ്ടതാണ്.

11. വീഴ്ചവരുത്തിയ ലേലക്കാരനെ സ്ഥിരമായി ബ്ലാക്ക്ലിസ്റ്റ് ചെയ്യുന്നതായിരിക്കും.

12. ഈ ലേല നിബന്ധനകളിൽ വീഴ്ചക്കാരൻ എന്നതുകൊണ്ട്, അനുവദിക്കപ്പെട്ട സമയത്തിനുള്ളിൽ പണം അടയ്ക്കാതിരിക്കുകയോ, തടികൾ നീക്കം ചെയ്യാതിരിക്കുകയോ ചെയ്യുന്ന ആൾ എന്ന് അർത്ഥമാകുന്നു. നഷ്ടോത്തരവാദിത്വത്തിൽ ലേലം ചെയ്യുക എന്നതുകൊണ്ട്, വീഴ്ചക്കാരൻ ലേലംകൊണ്ട തടികളും മറ്റു വഹകളും, ലേലം റദ്ദു ചെയ്തശേഷം പുനർലേലം നടത്തി ആയതിൽ നിന്നുമുണ്ടാവുന്ന ഏതെങ്കിലും നഷ്ടത്തിന് ടിയാനെ ഉത്തരവാദിയാക്കുന്നതിനാണ്. നഷ്ടം എന്നതിൽ താഴെ പറയുന്ന ഇനങ്ങൾ ഉൾപ്പെടുന്നതാണ്.

(എ) ആദ്യലേലത്തിനും പുനർ ലേലത്തിനും ലഭിച്ച തുകകളിലുള്ള വ്യത്യാസം;

(ബി) പുനർ ലേലം നടത്തുന്നതിനു വന്ന പരസ്യക്കൂലി;

(സി) ലേലം റദ്ദു ചെയ്യുന്ന തീയതിവരെ നിലവിലുള്ള നിരക്കിലുള്ള തറവാടക;

(ഡി) നിലവിലുള്ള നിരക്കിൽ സർചാർജ്ജ്;

(ഇ) നഷ്ടം ബന്ധപ്പെട്ട ഡിപ്പോ ഓഫീസർമാർ മേൽപ്രകാരം കണക്കാക്കുന്നതും കാലടി സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസർ പരിശോധിച്ച് അംഗീകരിച്ച ശേഷം വീഴ്ചക്കാരനെ അറിയിക്കുന്നതുമാണ്. എന്നാൽ നഷ്ടം കണക്കാക്കുന്നതിൽ പരാതിയുള്ള പക്ഷം വീഴ്ചക്കാരൻ അറിയിപ്പുകിട്ടി 7 ദിവസത്തിനകം തൃശ്ശൂർ കൺസർവേറ്റർക്ക് അപ്പീൽ ബോധിപ്പിക്കാവുന്നതും അദ്ദേഹത്തിന്റെ തീരുമാനം അന്തിമമായിരിക്കുന്നതുമാണ്.

13. എല്ലാ തുകയും ഒടുക്കിയ ഉരുൾത്തടി ഒഴിച്ചുള്ള വഹകൾ കാലാവധിക്കകം നീക്കം ചെയ്യാതിരുന്നാൽ സൗജന്യ കാലാവധിയായ 52 ദിവസത്തിനു ശേഷമുള്ള 6 മാസംവരെ താഴെ കാണുന്ന പ്രകാരം തറവാടക ഈടാക്കിക്കൊണ്ട് നീക്കം ചെയ്യുന്നതിന് സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അല്ലെങ്കിൽ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ അനുവാദം നൽകുന്നതാണ്.

| ക്രമ നമ്പർ | ഇനവിവരം | ഗ്രേസ് പീരിയഡ് കഴിയുന്നതു മുതൽ ഒരു മാസത്തിനോ അതിൽ കുറഞ്ഞ കാലത്തിനോ |
|---|---|---|
| 1. | കഴകൾ (പോൾസ്) | എട്ടു രൂപ നൂറിനും അതിന്റെ ഭിന്നിതത്തിനും. |
| 2. | അറുത്തതോ ചതുരമോ ആയ തടി | ഒരു ഘന മീറ്ററിനു മൂന്നു രൂപ. അര ഘന മീറ്ററോ അതിൽ കൂടുതലോ ഉള്ളതിനെ ഒരു ഘന മീറ്ററായി കണക്കാക്കുന്നതും അര ഘന മീറ്ററിൽ കുറവുള്ളതിനെ തള്ളിക്കളയുന്നതുമാണ്. |
| 3. | വിറക് | 1 രൂപ രണ്ടു ഘനമീറ്റർ ഉൾക്കൊള്ളുന്ന ഓരോ ടണ്ണിനും അതിന്റെ ഭിന്നിതത്തിനും. |
| 4. | മുളകൾ | നാലു രൂപ നൂറിനും അതിന്റെ ഭിന്നിതത്തിനും. |
| 5. | ഇതര ഇനങ്ങൾ | അപ്പപ്പോൾ മുഖ്യ വനസംരക്ഷകൻ നിശ്ചയിക്കുന്ന നിരക്കനുസരിച്ച്. |

രണ്ടാമത്തെ മാസത്തിനോ അതിൽ കുറഞ്ഞ കാലത്തിനോ ഒന്നാമത്തെ മാസത്തെ തറവാടകയുടെ ഇരട്ടി ഈടാക്കുന്നതാണ്. മൂന്ന്, നാല്, അഞ്ച്, ആറ് എന്നീ മാസങ്ങൾക്ക് ഒന്നാം മാസത്തെ നിരക്കിന്റെ യഥാക്രമം മൂന്ന്, നാല്, അഞ്ച്, ആറ് ഇരട്ടിയും തറവാടക വസൂലാക്കുന്നതാണ്. ഒരു മാസത്തിൽ കുറഞ്ഞകാലയളവും ഒരു മുഴുവൻ മാസമായി കണക്കാക്കുന്നതാണ്.

14. പണം ഒടുക്കിയിട്ടും സൗജന്യ കാലാവധിക്ക് (ഗ്രേസ് പീരിയഡ്) ശേഷം നീക്കം ചെയ്യാതെ കിടക്കുന്ന ഓരോ ഘനമീറ്റർ ഉരുൾത്തടികൾക്കും താഴെ വിവരിക്കുന്ന നിരക്കിൽ തറവാടക വസൂലാക്കുന്നതാണ്.

ഒരു മാസത്തേക്ക് ഒരു ഘനമീറ്ററിന് രണ്ടുരൂപ (2 രൂപ), രണ്ടാമത്തെ മാസത്തേക്ക് ഒന്നാമത്തെ മാസത്തെ നിരക്കിന്റെ ഇരട്ടിയും, മൂന്നാമത്തെ മാസത്തേക്ക് ഒന്നാമത്തെ മാസത്തിന്റെ മൂന്നിരട്ടിയും തുടർന്നുള്ള എല്ലാ മാസങ്ങൾക്കും മേൽ വിവരിച്ച ആനുപാതിക ക്രമത്തിലും ഈടാക്കുന്നതാണ്.

15. പണം ഒടുക്കിയശേഷം ആറു മാസത്തിനുള്ളിൽ നീക്കം ചെയ്യപ്പെടാത്ത കിടക്കുന്ന തടികൾ, കഴകൾ, വിറക് മുതലായ എല്ലാ വനോൽപ്പന്നങ്ങളും സർക്കാർ മുതലായി പ്രഖ്യാപിക്കുന്നതും ലേലത്തിൽ പിടിച്ചയാൾക്ക് ടി ഉൽപ്പന്നങ്ങളിൽ യാതൊരുവിധ അവകാശങ്ങളും ഇല്ലാത്തതുമാകുന്നു.

